Licence No. 592. Dated 20th July 1948. Reg. No. T. 189. Phone No. 72.

16

# ഗ്രന്ഥാലോകം

ഐക്യസംസ്ഥാന
ഗ്രന്ഥശാലാസംഘംപ്രസിദ്ധീകരണം.



ഗ്രന്ഥാലോകം

വരിസംഖ്യ

വാർഷികവരിമുൻകൂർ രൂ. 5.

ഒററപ്രതി അണ 8.

# ഗ്രന്ഥാലോകം

## പത്രാധിപസമിതി

ശ്രീ. എസ്. ഗുപ്തൻ നായർ എം. എ.
(പ്രധാന പത്രാധിപർ)
,, എം. പി. പോൾ എം. എ.
,, കെ. രാമകൃഷ്ണപിള്ള ബി. എ. എൽ എൽ. ബി
,, എം. തോമസ് എം. എ. എൽ. റ്റി.

## വിഷയവിവരം

1. കുറിപ്പുകൾ
2. എൻ. വി. കൃഷ്ണവാര്യർ .... അക്കിത്തം
3. പട്ടിയ്ക്കാന്തൊടി .... ഒളപ്പമണ്ണ
4. 1949-ലെ പുസ്തകങ്ങൾ .... യൂസഫ്മെഹറലി
5. ദേശികവിനായകംപിള്ള .... ടി. ശങ്കരനാരായണപിള്ള
6. സഞ്ചരിക്കുന്ന ഗ്രന്ഥശാലകൾ .... ബെററി വാസൺ
7. നിരൂപണങ്ങൾ
   - (1) രൂപങ്ങൾ .... പി. ദാമോദരൻപിള്ള
   - (2) ഭഗവദ്ഗീത .... എ. ജി.
   - (3) പുതിയ പദ്യകൃതികൾ .... കെ. കെ. വാദ്ധ്യാർ
   - (4) തർജ്ജിമകൾ .... എസ്. ഗുപ്തൻനായർ
   - (5) വിശേഷാൽപ്രതികൾ .... പത്രാധിപർ
   - (6) ഹാസ്യലഹരി .... പി. വി. കെ.
8. പരകീയപംക്തി .... പ്രീസ്റ്റ്ലി, etc.
9. സംഘം വാർത്തകൾ ....

മുഖചിത്രം:—പറവൂർ, കോങ്ങോർപ്പിള്ളി റീഡിംഗ് ക്ലബ്ബ് വാഷികയോഗത്തിൽ ചീഫ്മിനിസ്റ്റർ പ്രസംഗിക്കുന്നു.

# ഗ്രന്ഥാലോകം

ഐക്യസംസ്ഥാനഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം

വാല്യം 2 | ജൂൺ 1950 | ലക്കം 10

## തിരനോട്ടം

★

### കുറിപ്പുകൾ

**1. ഗ്രാൻറ തുകയും പുസ്തകങ്ങളും**

വായനശാലകൾക്കു ഗ്രാൻറായി കൊടുക്കുന്ന തുകയ്ക്കു മുഴുവൻതന്നെ പുസ്തകങ്ങൾ വാങ്ങണമെന്നു് വായനശാലക്കാരോടു് ഇതിനകം നിർദ്ദേശിച്ചിട്ടുണ്ടല്ലോ. ഈ നിർദ്ദേശം ഗ്രന്ഥശാലാപ്രവർത്തനത്തിൽ തഴക്കമുള്ള പലരുടേയും അഭിപ്രായത്തെ ആദരിച്ചു് പുറപ്പെടുവിച്ചിട്ടുള്ളതാണു്.

ഇതു് തികച്ചും സാദ്ധ്യമാണോ ആണെങ്കിൽതന്നെ അഭിലഷണീയമാണോ എന്നിങ്ങനെ ചിലക്കു് സംശയമുണ്ടാകാം. ആ സംശയങ്ങൾക്കു പരിഹാരമായി ചിലതു പറയട്ടെ. ഗ്രന്ഥശാലയുടെ പ്രധാന സ്വത്തു് പുസ്തകങ്ങളാണെന്നു് പറയേണ്ടതില്ലല്ലോ. മേശ, കസേര മുതലായ സാധനങ്ങളേക്കാൾ പ്രധാനമായ സ്വത്തു് എന്നാണു് ഞങ്ങൾ അർത്ഥമാക്കുന്നതു്. അതുകൊണ്ടു് എത്രയും കൂടുതൽ പുസ്തകങ്ങളുണ്ടോ അത്രയും അഭിവൃദ്ധിയെ കാണിക്കുന്നു, ഗ്രന്ഥശാല. പുസ്തകം വായനക്കാരായ ആളുകളുടെ അദമ്യമായ അഭിലാഷത്തെ തൃപ്തിപ്പെടുത്തിയെങ്കിലല്ലാതെ ഒരു വായനശാലക്കു മുന്നോട്ടുപോകാൻ സാധ്യമല്ല. അതിനു് നിത്യമെന്നോണം പുത്തൻ പുസ്തകങ്ങൾ വാങ്ങിക്കൊണ്ടിരിക്കണം. പഴയ പുസ്തകങ്ങൾ മാത്രം വച്ചുകൊണ്ടിരുന്നാൽ വായനക്കാർ ഒന്നൊന്നായി പൊഴിഞ്ഞു പൊയ്ക്കൊണ്ടിരിക്കും. അതുകൊണ്ടാണു് ഗ്രാൻറ തുകയ്ക്കു മുഴുവനും പുസ്തകങ്ങൾ വാങ്ങിക്കണമെന്നു് സംഘം നിർദ്ദേശിക്കുന്നതു്.

അപ്പോൾ ചിലർ ചോദിച്ചേക്കും, വായനശാലകൾക്കു മററു ചെലവുകളില്ലേ, അവയ്ക്കൊക്കെ ഇനങ്ങളെവിടെ എന്നെല്ലാം. മററുചെലവുകളുണ്ടെന്നു് അറിയാതെയല്ല ഇതു പറയുന്നതു്. പക്ഷെ അതിനു് സംഭാവനയും അംഗങ്ങളുടെ വരിസംഖ്യയുംകൊണ്ടുതന്നെ മാർഗ്ഗമുണ്ടാക്കണം. ഇതെല്ലാം ഒരു താല്കാലിക പദ്ധതിയായിട്ടുമാത്രമേ സംഘം ഉദ്ദേശിക്കുന്നുള്ളു എന്നുകൂടി ഓർമ്മപ്പെടുത്തികൊള്ളട്ടെ.

ഒരുകാര്യംകൂടി. ഗ്രാൻറകിട്ടുന്ന തുകയ്ക്കു മുഴുവൻ ഗ്രന്ഥങ്ങൾ വാങ്ങി ഗ്രന്ഥശാലകളെ സപ്രയോജനങ്ങളാക്കി കാണിച്ചാൽ

മാത്രമേ കൂടുതൽ ഗ്രാൻറ തരണമെന്നു നമുക്കു ചോദിക്കാൻ അവകാശം ലഭിക്കൂ. ശിപായിക്കും തൂപ്പുകാരനും ശമ്പളം കൊടുത്തു എന്നു പറഞ്ഞാൽ അതു് ഗ്രന്ഥശാലയുടെ വളർച്ചയായി ആരും കാണുകയില്ല.

ഈ വസ്തുത ആത്മാർത്ഥതയുള്ള പ്രവർത്തകന്മാർ വേണ്ടതുപോലെ മനസ്സിലാക്കിയിട്ടുണ്ടെന്നു ഞങ്ങൾക്കറിയാം. സംശയമുള്ളവരുടെ അറിവിലേക്കു ഇത്രയും വിശദീകരിച്ചു എന്നേ ഉള്ളൂ.

## 2. ഒരു വിശദീകരണം

കഴിഞ്ഞ ലക്കം ഗ്രന്ഥാലോകത്തിൽ ഗ്രേഡേഷൻ കമ്മിററിയുടെ കൂടെ രണ്ടുദിവസം എന്ന ലേഖനം പത്രാധിപർ പേരുവച്ചു് എഴുതിയിരുന്നതിനെക്കുറിച്ചു് ചില മാന്യസുഹൃത്തുക്കൾ എഴുതിച്ചോദിക്കുകയുണ്ടായി. പുസ്തകം ബയൻറുചെയ്തു സൂക്ഷിക്കുന്ന ചില വായനശാലകളുടെ പേരു പറഞ്ഞതു് മററു ചിലരുടെ പരിഭവത്തിനു് കാരണമായിരിക്കുന്നു. പത്രാധിപർ കണ്ട ചില സ്ഥാപനങ്ങളെക്കുറിച്ചു് പറഞ്ഞു എന്നേ ഉള്ളൂ. ആ ലേഖനത്തിൽ പേർ പറഞ്ഞിടത്തോളമേ അത്തരം സ്ഥാപനങ്ങളുള്ളൂ എന്നു് അതിൽ ഒരു സൂചനപോലുമില്ല. ഗ്രേഡേഷൻ കമ്മിററിയിലെ ഒരംഗമല്ലാത്ത പത്രാധിപർക്കു് എല്ലാ വായനശാലകളും നേരിട്ടു കാണാൻ സൗകര്യം ലഭിച്ചിട്ടില്ലെന്നതു് സ്പഷ്ടവുമാണല്ലോ. അതുകൊണ്ടു് ആ ലേഖനത്തിലെ തത്വം അംഗീകരിക്കുകയും മററു കാര്യങ്ങളിൽ പരിഭവിക്കാതിരിക്കുകയും ചെയ്യണമെന്നു് അപേക്ഷിക്കുന്നു.

## 3. യൂസഫ് മെഹറലി

ഈ ലക്കത്തിൽ യൂസഫ് മെഹറലിയുടെ ഒരു വിശിഷ്ട ലേഖനം ഞങ്ങൾ പരിഭാഷപ്പെടുത്തി ചേർത്തിട്ടുണ്ടു്. ആ ലേഖനകർത്താവായ യൂസഫ് മെഹറലി ഇന്ത്യൻ യുവലോകത്തെ തീരാത്ത ദുഃഖത്തിൽ ആഴ്ത്തിക്കൊണ്ടു് ഈ ലോകം വിട്ടുപോയിരിക്കുന്നു. ഒരു സോഷ്യലിസ്റ്റ് ചിന്തകനെന്ന നിലയിൽ മാത്രമല്ല, അതുല്യനായ ഒരു ഗ്രന്ഥപ്രേമി എന്ന നിലയിലും അദ്ദേഹം ആദരണീയനായിരുന്നു. ഗ്രന്ഥങ്ങൾ വായിക്കുന്നതിലും താൻ ആസ്വദിക്കുന്നവ അന്യരെക്കൊണ്ടു് ആസ്വദിപ്പിക്കുന്നതിലും അദ്ദേഹം എപ്പോഴും തല്പരനായിരുന്നു. മെഹറലിയുടെ This Modern World എന്നപുസ്തകം രാഷ്ട്രീയവിജ്ഞാനത്തിന്റെ ഒരു സിലബസാണു്. ഏതെല്ലാം പുസ്തകങ്ങൾ വായിച്ചാൽ രാഷ്ട്രവിജ്ഞാനത്തിൽ നമുക്കൊരു പ്രാഥമികപരിചയം നേടാമെന്നു് ഒരൊന്നാംതരം ഗ്രന്ഥസൂചി കൊണ്ടു് അദ്ദേഹം വിവരിച്ചിരിക്കുന്നു.

മെഹറലിയുടെ മററുഗ്രന്ഥങ്ങളും ഇതുപോലെ വിലപിടിക്കുന്നവയാണു്. അദ്ദേഹത്തിന്റെ നഷ്ടം ചിന്തകന്മാരുടെ മണ്ഡലത്തിൽ വലിയൊരു വിടവുണ്ടാക്കിത്തീർത്തിരിക്കുന്നു.

# എൻ. വി. കൃഷ്ണവാരിയർ

❁

അക്കിത്തം

എല്ലിച്ച്, ഉയരം കുറഞ്ഞ്, തുളിച്ചു പാറുന്ന ചുരുളൻ മുടിയോടുകൂടി ഒരു ലഘു മനുഷ്യൻ. പരുത്ത തൂവെള്ളഖദറിട്ട്, ആ വെളുന്നനെയുള്ള മനുഷ്യരേഖ തന്റെ കൊച്ചുവള്ളിച്ചെരിപ്പിട്ട, അയഞ്ഞ കാലുകളിൽ നെട്ടനെനിന്ന്, അലസാക്ഷികളെ ലേശം മേലോട്ടുയർത്തി നോക്കുകയാണ്—വക്കുതേഞ്ഞ ദന്തപംക്തികളോടെ, ചോരിവാമലർ തുറന്നപടി നില്ക്കുന്നു; ആളിന് ഒരനക്കവുമില്ല! നോക്കിനോക്കിയങ്ങിനെ നില്ക്കുക! നിങ്ങൾ ഇന്നാവനാണെന്നറിയുമ്പോൾ ആ ചോരച്ചമുഖത്തെ കണ്ണുകൾ പകുതിയങ്ങോട്ട് അടയും; വായ ഒന്നുകൂടി മലരും; മുരുക്കിൻപൂപോലെ ഇരുകവിളിലും കാണുന്ന ചുളിവുകൾക്ക് ആഴം വീഴുകയും ചെയ്യും. എന്നിട്ട് തുറന്ന മട്ടിലൊരിളിഭ്യച്ചിരിയോടുകൂടി, ചിലമ്പക്കവും ഉച്ചസ്ഥായിയും കലർന്ന ശാരീരത്തിൽ കിളുകിളുന്നനെ ഇഴഞ്ഞിഴഞ്ഞു കളഭാഷണം ചെയ്യുകയായി, "എ....വ്വേ....വന്നോ?...." അവിടെവച്ച് എൻ. വി. കൃഷ്ഷവാരിയർ ആരംഭിക്കുന്നു.

പിന്നെ സംസാരച്ചുതുടങ്ങാം. ആ അനുസരണശീലൻ പൊട്ടനെപ്പോലെ അതേ ഇളിഭ്യച്ചിരിയോടെ വായും തുറന്നിരിക്കും; എന്തും ശ്രദ്ധിച്ചുകൊള്ളും, ആവശ്യം വരുമ്പോൾ ആട്ടിൻകുട്ടിയുടേതുപോലുള്ള കളഹാസം ആവർത്തിച്ചു തരുവാൻ തയ്യാറുമായിരിക്കും. ചിലപ്പോൾ ആ ചിരി വിധിയാണ്; ചിലപ്പോൾ നിഷേധം; ചിലപ്പോൾ വെറുമൊരു അനുവാദം.

അതെ, ഈ 'എൻ. വി' ഒരു നെയ്‌വിളക്കുപോലെയാണ്. മുനിഞ്ഞു മുനിഞ്ഞു നിൽക്കുക—ശാന്തമായൊരു വെളിച്ചം ചുററിലും വീശിക്കൊണ്ട്. ആ നെയ്‌വിളക്കിൽ വെള്ളം തളിക്കുക—അതു് 'ഠൊ ഠൊ' എന്നു പൊട്ടുകയും ആളികത്തുകയും ചെയ്യും; കെട്ടടങ്ങാൻ കൂട്ടാക്കുകയുമില്ല.

അതുണ്ടായി! പണ്ട് തൃശ്ശൂരിലുണ്ടായ ഐക്യകേരള കൺവെൻഷനിൽ വെച്ച് ആ മഹനീയോത്സവത്തിന്റെ പ്രസംഗമണ്ഡപത്തിനുതാഴെത്തന്നെനിന്ന്, എൻ. വി. കയ്യും കലാശവുമായി ഇടിവെട്ടിയത്രേ, "ഇതൊക്കെ അസംബന്ധമാണ്, മനുഷ്യരെ വഞ്ചിക്കലാണ്." ആ സംഭവം ആവർത്തിക്കുകയും ചെയ്തു.

തൃശ്ശൂരിലുണ്ടായ പുരോഗമനസാഹിത്യസമ്മേളനത്തിന്റെ കോലാഹലംപിടിച്ച അന്തരീക്ഷത്തിൽ കൊലുന്നനെയുള്ള ഈ വിദ്യാർത്ഥിപ്രായന്റെ കിളിനാദം ഊഷ്മളങ്ങളായ ചോദ്യങ്ങളുയർത്തി. പുറകെ കനത്ത നിശ്ശബ്ദതയും. വൈദ്യുതവിളക്കിനുതാഴെ അനങ്ങാതെ നിലകൊണ്ട ആ ശുഭ്രരൂപമാണ് ആ ഭയങ്കര പ്രശ്നങ്ങൾ ഉന്നയിച്ചതെന്നു തോന്നിയില്ല. അളയിൽ കുത്തിയാലേ എൻ. വി. കടിക്കൂ. കടിക്കുമ്പോഴാകട്ടെ ഒരീറുപാമ്പാണുതാനും.

എപ്പോഴും ഈ സ്വഭാവം പുറത്തു കാണില്ലെന്നു പറയേണ്ടതുണ്ട്. ഒരു ലക്കോട്ടിചിട്ടി സമരഗാനമാണ് എൻ. വി. കഥ

പറയാം. ഏതോ കോളേജിലെ വാർഷികോത്സവക്കാർ എൻ. വി-യെ ഏക്കത്തിനെടുത്തു. അദ്ധ്യക്ഷനായ പാതിരിയ്ക്ക് പനിനീർപ്പൂവിന്റെ സൌന്ദര്യത്തെ പരാമർശിച്ച് എടുക്കാവോളം പറയാനുണ്ടായി. ശ്രോതാക്കൾ സശ്രദ്ധം കേൾക്കുകയും ചെയ്തു. അതു കഴിഞ്ഞ് എൻ. വി. ശാന്തമായി പ്രസംഗിച്ചു. "പനിനീർപ്പൂവിന്റെ ഭംഗി അപാരമാണ്; ഞാനതിനെ ഇഷ്ടപ്പെടുന്നു. പക്ഷേ കുറേക്കൂടി സൌന്ദര്യമുള്ളത് മനുഷ്യരിലാണ്." ക്രിസ്തുവിന്റെ അനുയായി പുഷ്പത്തെ വർണ്ണിച്ചപ്പോൾ, കവിയായ എൻ. വി. മനുഷ്യനെ വർണ്ണിച്ചു. വളരെപ്പേർക്ക് മനസ്സിലായില്ല. എൻ. വിയ്ക്കു തിരികെ പോരുവാൻ സാധിക്കുകയും ചെയ്തു.

അതെ, സ്വന്തം കൊടിവിളക്കുകൊണ്ട് ഉമിയിൽ തീപ്പിടിപ്പിച്ച ആ വാരിയർ മാറിനില്ക്കുന്നു. നല്ല കരുതലോടെ നടക്കാത്തവർക്ക് ഉമിയോ തീയോ എന്ന് മനസ്സിലാവുകയില്ല. പൊള്ളിപ്പോകാൻ ബഹു എളുപ്പം. വാസ്തവത്തിൽ, ഒരു നവകാമുകന്റെ കൈവിറയലോടെ മേൽവിലാസമെഴുതപ്പെട്ട ലക്കോട്ടിലുള്ള സമരഗാനമാണദ്ദേഹം.

അതൊരു പ്രഭാതത്തിലാണുണ്ടായത്. ഹിമാചലസമാനനായ ഒരു പുരുഷനും, പിന്നാലെ നേരിയ ഒരു പതിനഞ്ചുകാരിയും പോവുകയായിരുന്നു. തേക്കിൻകാട്ടിലൂടെ പടിഞ്ഞാട്ട്. ഞങ്ങളുടെ കുസൃതിക്കുട്ടുക്ക ചോദിച്ചു. "പിന്നാലെ പോകുന്നത് മുന്നിൽപോകുന്നതിന്റെ ഭാര്യയാണോ മകളാണോ?" എൻ. വി മാത്രം ചിരിച്ചില്ല. വളരെ കാര്യമായി നിരീക്ഷിയ്ക്കുകയായിരുന്നു അദ്ദേഹം. ഈ വിദ്വാന് ഫലിതവും മനസ്സിലാവില്ല എന്നുണ്ടോ? നിശ്ശബ്ദമായ ഒരു മിനുട്ട് നീങ്ങി. പൊടുന്നനെ എൻ വി. പറഞ്ഞു, "ഞാനേയ്........ആലോചിയ്ക്ക്യ...... അതയാളുടെ ബന്ധത്തിൽപ്പെട്ട ഒരു സ്ത്രീയാണെന്നതിനു സംശയമൊന്നുമില്ല. നിഴൽ പടിഞ്ഞാട്ടു വീഴുന്ന സ്ഥിതിയ്ക്ക് വെയിലേൽക്കാതിരിക്കാൻ ഒപ്പം കൂടിയതാവില്ലല്ലോ"... പിന്നെ ആ ടിൻകട്ടിയുടേതുപോലുള്ള ആ ചിരിയും!

അതും കഴിഞ്ഞു. ഇനി നിങ്ങളുടെ സെററിലുള്ള എല്ലാ വായാടികളേയും ശ്രദ്ധിച്ചുകൊണ്ട് തൊള്ളതുറന്നാങ്ങിനെ ഇരിയ്ക്കുകയായി എൻ. വി. താളംപിഴയ്ക്കാതെ മൂളുന്നുണ്ടാവും. അതിനിടയിൽ ഈർക്കില കടിച്ചു വൃത്തിയാക്കും; തുമ്പുകൂർപ്പിക്കും. നിലത്തു 'ഷ്'ഠ, എന്നോ W എന്നോ വരയ്ക്കും; മായ്ക്കും. അപ്പോഴേയ്ക്കും കാലിയായ സിഗററ് പെട്ടി നിങ്ങൾ വലിച്ചെറിഞ്ഞിട്ടുണ്ടാവുമല്ലോ. എൻ. വി, യുടെ കൊതിതുളുമ്പുന്ന കണ്ണുകൾ അതിന്മേൽ പതിയേണ്ടതാമസം, ആ പെട്ടി കടന്നു കയ്യിലാകും. എന്നു വെച്ച്, വായും തുറന്ന്, ചെവിയും വട്ടം പിടിച്ച്, കുത്തിയിരിക്കുന്നതിനൊരു തട്ടസ്സവുമില്ല. കൈമററൊരു ഡിപ്പാർട്ടുമെൻറാണെന്നു തോന്നുന്നു. ആ പെട്ടി മൂന്നോ നാലോ കഷണമാക്കുക, ചുണ്ടത്തുവെച്ച് ഫൂ എന്ന് ഊതുക, വിരലിന്മേൽകോർത്ത് വളയം പോലെതിരിക്കുക, അവസാനം കൈപ്പടത്തിൽ വെച്ച് ഠെ എന്ന് പൊട്ടിക്കുകയും! അപ്പോഴായിരിക്കും നിങ്ങളുടെ സംഭാഷണം ഒരു താളവട്ടത്തിൽ എത്തുന്നത്. നിങ്ങൾ വിചാരിച്ചുപോകും : അപ്പോൾ ഇങ്ങനെ ഒരു ശിശുവാണോ എൻ. വി. ? അതേ ! എൻ. വി. യുടെ പത്രാധിപത്യത്തിലും കൊച്ചിയിലെ അദ്ധ്യാപകസംഘത്തിന്റെ ആഭിമുഖ്യത്തിലും നടന്നിരുന്ന 'ജനയുഗം' വാരികയെപ്പററി ഒരു രസികനായ സുഹൃത്തു പറയുന്നതുനോക്കൂ. " ആ

ദ്ധ്യാപകന്മാക്കുവേണ്ടി വിദ്യാർത്ഥികൾ നടത്തുന്ന ഒരു നല്ല പത്രമാകുന്നു ഇതു്." എൻ. വി. അതിനെ എതിർക്കുകയില്ല സ്വന്തം ഇളിഭ്യച്ചിരി പുറപ്പെടുവിച്ചശേഷം അങ്ങോട്ടും ഇങ്ങോട്ടും ഒന്നു തിരിഞ്ഞുനോക്കുകമാത്രം ചെയ്യും. എന്നിട്ടു് അടുത്തുകൂടി കടന്നുപോകുന്ന തെണ്ടിച്ചെറുക്കനെ മാടി വിളിയ്ക്കും. കുറെ കടലപ്പൊരി തിന്നാൻ കൊടുത്തിട്ടു് അവനോടു മയത്തിൽ ചോദിക്കും, "നിനക്കു് എഴുത്തറിയാമോ?" "ഇല്ല" "പഠിയ്ക്കാൻ തയ്യാറുണ്ടെങ്കിലോ, ഒന്നു നോക്കണോ?" അവനൊരു നവോഢയെപ്പോലെ അനുവദിച്ചു നില്ക്കുമ്പോൾ, അദ്ദേഹം പുറത്തു തട്ടിപ്പറയും, "നാളെ രാവിലെ എട്ടുമണിക്കു വാ." ഇങ്ങിനെ അദ്ദേഹം വളരെ തെണ്ടിശ്ശിഷ്യന്മാരെ സമ്പാദിച്ചുവെച്ചിട്ടുണ്ടു്.

അദ്ദേഹത്തിന്റെ യഥാർത്ഥ ശിഷ്യന്മാർ പക്ഷേ കേരളവർമ്മ കോളേജിലാണു്. അദ്ദേഹത്തെക്കാൾ പൊക്കമുള്ള ശിഷ്യന്മാരാണു് അധികവും. അവർ, വഴിയ്ക്കു വെച്ചു്, വിരാൾപുരുഷന്റെ ആത്മാവെടുത്തു് അഗസ്ത്യന്റെ ശരീരത്തിലാക്കിക്കൊണ്ടു നടക്കുന്ന എൻ. വി. യെ ഉപചരിക്കുന്നതു കാണുമ്പോൾ നമുക്കൊരു....എന്താണു് പറയേണ്ടതു്....ഒരു 'ഇതു' തോന്നും. ലക്ചററായ എൻ. വി. കൃഷ്ണവാരിയരെ സന്ദർശിയ്ക്കുന്നതിന്നായി കോളേജിൽ ചെല്ലുന്ന അപരിചിതന്മാർ അമ്പരക്കാതിരിയ്ക്കുകയില്ല. ആരെങ്കിലും എൻ. വി. യെ ചൂണ്ടിക്കാണിച്ചുകൊടുക്കുമ്പോൾ ആഗതൻ പറയും, "ഓ.........ഇയാളെയല്ല; ഇവിടെ ലക്ചററില്ലേ ഒരു കൃഷ്ണവാരിയർ, അയാളെയാണു് കാണേണ്ടതു്." ആഗതനെ കുറ്റപ്പെടുത്തിക്കൂടാ. വിദ്യാർത്ഥിവൃന്ദത്തിൽനിന്നുതന്നെ തിരിച്ചറിയുന്നതിന്നായി, ടിക്കററു് എക്സാമിനർമാരുടെ മാതിരി നെഞ്ചിൽ ഒരു ബാഡ്ജു കുത്തുകയോ, ആഫീസുശിപായിമാരുടെമാതിരി കൃഷ്ണാജിനംപോലുള്ള പട്ട ധരിയ്ക്കുകയോ, എൻ. വി. ചെയ്യണം. അങ്ങിനെ വല്ലതും ചെയ്താൽ വിദ്യാർത്ഥികളിൽ ഇന്നുള്ള സമശീർഷതാബോധം നഷ്ടപ്പെട്ടും എന്നാവാം എൻ വി. യ്ക്കുള്ള പേടി. ശൂരനായ ആട്ടിടയനാവാനല്ല, സ്നേഹശീലനായ മനുഷ്യനാവാനാണു് അദ്ദേഹത്തിന്നിഷ്ടം.

എൻ. വി. യ്ക്കിപ്പോൾ മുപ്പതിന്നടുത്ത വയസ്സായി എന്നാണു് പൊതുജനാഭിപ്രായം. അതിന്നുപോൽ ബലകമായി മെലിഞ്ഞു സമാന്തരമായ മീശവളർത്തുകയും ചെയ്തിരുന്നു. അതില്ലാഞ്ഞാൽത്തന്നെ കാര്യങ്ങൾ നേരേ വിശ്വസിക്കപ്പെടുമെന്ന തെററിദ്ധാരണകൊണ്ടാവാം, മുഖത്തിന്റെ സ്ത്രീത്വത്തോടു് മാപ്പുചോദിക്കുന്ന ആ വൈപരീത്യത്തെ കുറച്ചുകൊല്ലങ്ങൾക്കുമുമ്പു് വടിച്ചുനീക്കി. ആ ഇളംചിരിയും, അത്ഭുതപാരവശ്യമായ കണ്ണുകളും, 'നോക്കട്ടേ, കാണട്ടെ' എന്ന ഭാവവും, ആ ഭാവത്തിന്നനുസരിച്ച പെരുമാററവും എന്നും എൻ. വി-യുടെ മീശയ്ക്കൊരെതിർത്തെളിവായേ ഇരുന്നിട്ടുള്ളൂ. പിഞ്ചുപൈതങ്ങളഭിനയിയ്ക്കുന്ന നാടകത്തിലെ രാജാവിന്റെ മീശയും ഒരു മീശയാണു്!

പറഞ്ഞുപറഞ്ഞു് സന്ധ്യമയങ്ങി. എൻ വി. ഭാണ്ഡംകെട്ടുകയായി, "ഇനി നമുക്കു പിരിയുക, നാളെ കാണാം." അല്ലെങ്കിൽ ഇങ്ങിനെ, "എന്നാലിനി നമുക്കു പോവുക, ഞങ്ങളുടെ ലോഡ്ജിലേയ്ക്കുതന്നെ പോന്നോളൂ; കുറച്ചുചോറൊക്കെ തരാം." വരട്ടെ എൻ. വി. എന്നു നിങ്ങൾ പ്രതിഷേധിച്ചാൽ, മുഖവും വിളർത്തി, തലയും ചൊറിഞ്ഞു, പറയും, "ഹ്ഏ്......ഹ്ഏ്"

........” എന്നിട്ട് ‘ഹൈ’ എന്ന നാട്യത്തോടെ നാലുഭാഗത്തേയ്ക്കും നോക്കിയിട്ടുതുടരും, “ഉറക്കം വരുന്നു.” അദ്ദേഹത്തിനു സന്ധ്യമയങ്ങുമ്പോഴേയ്ക്കും ഉറങ്ങണം. ഒരു താരാട്ടും കൂടി നിങ്ങൾ പാടികൊടുത്താൽ അധികം നന്നു്.

ഏതായാലും ഒരു കാപ്പി കുടിച്ചുകളയാൻ നിങ്ങൾ പ്ലാനിട്ടുകൊള്ളുക. എൻ. വി. സഹിച്ചുകൊള്ളും. കാപ്പികഴിഞ്ഞാൽ നിങ്ങളൊക്കെ ഉറക്കെ സംസാരിച്ചുകൊണ്ടു് ഇറങ്ങിപ്പോരുമല്ലോ. നോക്കുമ്പോൾ എണ്ണത്തിൽ ഒരാൾ കുറവായിരിക്കും. മടങ്ങിച്ചെന്നു് പരിശോധിക്കുമ്പോൾ എൻ. വി ഉണ്ടാവും വല്ലൊരു മാസികയുമായി മൂകസല്ലാപം ചെയ്തുകൊണ്ടങ്ങിനെ ഇരിക്കുന്നു. കാപ്പി തണുത്തു നിലവിളിക്കുകയായിരിക്കും. നിങ്ങൾ തൊട്ടുവിളിക്കുമ്പോളാണു് എൻ. വി. മെല്ലെ തല പൊങ്ങിച്ചു് ഇളിഭ്യചിരി തൂകിച്ചോദിക്കുക “നീ...... ങ്ങളൊക്കെ....... പോയില്ലേ ?’

ഒടുവിൽ തേക്കിൻ കാട്ടിലെത്തുകയാണു്. എന്നിട്ട് നിങ്ങളെല്ലാം പാടെ മുറുക്കുകയും സിഗററു വലിക്കുകയും ചെയ്യും. ആ ബ്രഹ്മചാരിക്കു് അതൊന്നും വേണ്ട. ശരി. എന്നാലും അദ്ദേഹം എന്തോകടിച്ചു തിന്നാതിരിക്കുകയില്ല. സംഭാഷണത്തിനിടയിൽ നിങ്ങളുടെ കൈയ്യിലേയ്ക്കു് എൻ വി. യുടെ കൈ ആ തീററിപ്പണ്ടം വെച്ചുതരികയും ചെയ്യും. ഒന്നുകിൽ ചിപ്സ് അല്ലെങ്കിൽ പക്കാവട അതുമല്ലെങ്കിൽ കടലവറുത്തതു് ആൾ റഡി പാളേങ്കോടൻ പഴം ഓറഞ്ചു് അങ്ങനെ എന്തെങ്കിലും ഒന്നു്,

ബ്രഹ്മചാരി എന്നു പറഞ്ഞതുകൊണ്ടു് അവിവാഹിതനാണെന്നു ധരിച്ചുവോ? പക്ഷെ കഴിഞ്ഞയാണ്ടിൽ അദ്ദേഹം വിവാഹിതനായി എന്നതിനു് റിക്കാർട്ടുണ്ടു്. സുഹൃത്തുക്കളിലൊരാൾ ചോദിക്കുകതന്നെ ഉണ്ടായി. ‘അല്ല എൻ. വി., നിങ്ങളുടെ വിവാഹം കഴിഞ്ഞു എന്ന വാർത്ത വിശ്വാസ്യമാണോ?” ഒന്നും സംഭവിച്ചിട്ടില്ലാത്ത വിധം അനന്തതയിലേയ്ക്കു നോക്കി, ഇഴഞ്ഞിഴഞ്ഞു് എൻ. വി.മൊഴിഞ്ഞു, “കാര്യം വാസ്തവമാണു്, അതു കഴിഞ്ഞു.” സുഹൃത്തിന്റെ സംശയം അവസാനിച്ചില്ല, ‘വാരസ്യാര് നിങ്ങളെയാണോ, നിങ്ങൾ വാരസ്യാരെയാണോ, വിവാഹം ചെയ്തതു്;” അപ്പോഴും എൻ. വി. മൊഴിഞ്ഞു, “അതു ഞാൻ വാരസ്യാരെത്തന്നെയാണു്.” സുഹൃത്തു് അവസാനിപ്പിച്ചില്ല, “വിവാഹജീവിതമെങ്ങിനെ, പിടിച്ചുവോ?” അപ്പോഴും എൻ. വി. മൊഴിഞ്ഞു, “തരക്കേടില്ലായിരിയ്ക്കും. എന്താണെന്നുവെച്ചാൽ ഭാര്യയുടെ മുഖം എനിയ്ക്കു് ഓർമ്മവരുന്നില്ല. ഒരു മാസമായില്ലേ വിവാഹം കഴിഞ്ഞു് പോന്നിട്ടു് അതുകൊണ്ടായിരിക്കും. എന്നാലും ഞാൻ വളരെ സങ്കല്പിച്ചുനോക്കി. ഒരെത്തും പിടിയും കിട്ടുന്നില്ല.” അപ്പോൾ സുഹൃത്തു താക്കീതു ചെയ്തു. “അയ്യോ, ഈ സന്ദർഭത്തിൽ ഇങ്ങനെ പിരിഞ്ഞിരിക്കുന്നതു് അപകടമാണേ എൻ. വി.! നിങ്ങൾ വേഗം പോകണം” അപ്പോഴും എൻ. വി. മൊഴിഞ്ഞു. പക്ഷേ സ്വന്തം ചിരിയോടെ, പോകണം, “വേണ്ടതു തന്നെയാണു്; അപകടമൊന്നും വരാനില്ലെന്നേയു് അതൊക്കെപറഞ്ഞുപെരുപ്പിക്കുകയാണു്.”

ഈ മഞ്ഞുകട്ട രസികത്തം അദ്ദേഹത്തിന്റെ സ്വന്തമാണു്, ഇതദ്ദേഹത്തിനു ഗുണവും ദോഷവും ചെയ്യാറുണ്ടു്. “എൻ. വി. കൃഷ്ണവാരിയർ ഒരു കവിയും മററുമാണോ?’’ എന്നുസംശയിക്കുന്ന ആൾ മുതൽ, “അയാളൊരരസികനാണെന്നേയു്”, എന്നു വിധി പറയുന്ന ആൾവരെ, ഒരു വലിയ

ജനക്കൂട്ടത്തെ എൻ. വി. ചിരികളിപ്പിച്ചുവിടുന്നതു് പ്രസ്തുത മഞ്ഞുകട്ട പ്രയോഗങ്ങൾ മൂലമാണു്. അതിൽ ദുരുദ്ദേശമില്ല.

തനിയ്ക്കില്ലാത്ത പടാന്തങ്ങൾ ഏററിനടക്കാനിഷ്ടപ്പെടാത്ത എൻ. വി ഉള്ളതിനെ മുറുകെ പിടിയ്ക്കുന്നു. ഉദയാസ്തമനം കലാകാരനും സാഹിത്യകാരനും മററും മററുമായി നടക്കുന്ന മഹാശയന്മാരെ എൻ. വി. എതിർക്കുന്നില്ല. "ഞാൻ ആ അന്ധതയെ അവർക്കു വകവെച്ചുകൊടുക്കുന്നു." എന്നൊരു മട്ടാണദ്ദേഹത്തിനു്!

എല്ലാം കഴിഞ്ഞു നിങ്ങൾ പോകുന്നതു എൻ. വി-യുടെ വാടകവീട്ടിലേയ്ക്കാണു്. ചെന്നവഴി ആ വാരിയർ കുപ്പായം ഊരി ആദ്യം കാണുന്ന വാതിലിന്മേൽ തൂക്കിക്കളയും. എന്നിട്ടു് ചപ്രത്തലമാന്തി ഇളിയോടുകൂടി നില്ക്കുകയായി—അതിഥികളെ പൂജിക്കുവാൻ, "അതാ, അങ്ങോട്ടപ്പുറത്തു പോയി കാലുകഴുകാം, ഞാനും വരാം." കുളിയും കാപ്പിയും ഊണുമെല്ലാം അങ്ങിനെ മുമ്പോട്ടു നീങ്ങുന്നു. അതിനിടയിലദ്ദേഹം മലൻകിടന്നു് എലിയട്ടിൻെറ കവിതയും സിൻക്ലയറുടെ നോവലും വായിക്കും. നക്ഷത്രശാസ്ത്രത്തെപ്പററി താൻ വായിച്ച പുസ്തകത്തെപ്പററി പറയും. അതൊന്നും എനിക്കു മനസ്സിലാവില്ലെന്നു നിങ്ങൾ പറയൂ; അദ്ദേഹത്തിനു് അങ്ങിനെ തോന്നില്ല, "അതൊക്കെ തെററിദ്ധാരണയാണെ', കേട്ടോ. നക്ഷത്രശാസ്ത്രം ഒരു നോവലിനേക്കാൾ രസമുള്ളതാണു്. വായിച്ചാലങ്ങൊട്ടു മനസ്സിലാവുകയും ചെയ്യും." അപ്പോഴേയ്ക്കും വെളുത്തേടനെ നിർത്തി വിസ്തരിക്കുവാനുള്ള സമയമായി. അതിനിടയ്ക്കു പ്രസംഗത്തിനു ക്ഷണിക്കാൻ വന്നവർക്കു വാക്കുകൊടുക്കണം. കൂട്ടത്തിൽ ലേഖനവും കവിതയും എഴുതലും കഴിയും.

കുറച്ചാശ്ചര്യകരം തന്നെയാണതു്. വേണമെന്നു വച്ചാൽ ആ മനുഷ്യനു് എതു ബഹളത്തിനിടയ്ക്കും എഴുതാൻ കഴിയും. എഴുതുന്നതോ പൊടിപ്പനാവുകയും ചെയ്യും. എന്താ മിസ്റ്റർ, ഇപ്പോൾ കവിതയൊന്നും എഴുതാത്തതു്?" എന്നു ചോദിച്ചാൽ, "ഒന്നും വരുന്നില്ല, ഒരു രൂപം കിട്ടുന്നില്ല" എന്നാവാം പറയുക; അടുത്ത പിറേറന്നു തന്നെ പത്രത്തിൽ 'മലൈയാളി മാന്ത്രിക'നേയോ 'നന്നങ്ങാടി' കളേയോ കാണുകയും ചെയ്യാം എന്നു മാത്രം.

എൻ. വി. കൃഷ്ണവാരിയർ ഒരൊന്നാന്തരം കവി എന്ന നിലയിൽ അറിയപ്പെടുന്നു. ചങ്ങമ്പുഴക്കവിതകഴിച്ചാൽ, അടുത്ത കാലത്തു നമ്മുടെ പദ്യസാഹിത്യത്തിലുണ്ടായ ഏററവും വലിയ സംഭവം എൻ. വി. യുടെ 'നീണ്ടകവിതക'ളാണു്. എന്നു വെച്ചു്, ഒരു കവി മാത്രമാണോ എൻ. വി? കവിതയെഴുതിയപ്പോൾ ഏററവും നല്ല കവിതയായിത്തീന്നു അദ്ദേഹം, കഥയെഴുതിയപ്പോൾ ഏററവും നല്ല കഥാകൃത്തായി. നിരൂപണമെഴുതിയപ്പോഴും വിവർത്തനം ചെയ്തപ്പോഴും പാഠപുസ്തകം നിർമ്മിച്ചപ്പോഴും എപ്പോഴും അങ്ങിനെത്തന്നെ! ഒരു തികഞ്ഞ കലാകാരൻ (Perfect artist) മാത്രമല്ലാ തികഞ്ഞ ശില്പവിദഗ്ദ്ധൻ (Perfect craftsman) കൂടിയാണു് ആ പണ്ഡിതനെന്നു് അങ്ങിനെ മനസ്സിലായി.

പരിപൂർണ്ണതകളുള്ള ഈ മനുഷ്യൻ പലപ്പോഴും ശോഭിക്കാതെ പോകുന്നതു് പ്രസംഗമണ്ഡപത്തിലാണു്—അവിടെ അദ്ദേഹത്തിൻെറ മഞ്ഞുകട്ടകൾ ഒരു കുറവായിത്തന്നെ അനുഭവപ്പെടുന്നു. ആ വിജ്ഞാനപ്രവാഹത്തിനു ലേശംകൂടി ധാടിയും കനത്ത ശബ്ദവും ആവശ്യമാണു്. എന്നിട്ടും ആ

ളുകൾ എല്ലാ പ്രസംഗത്തിനും എൻ. വി. യെത്തന്നെ വിളിയ്ക്കുന്നതെന്തിനു്? തന്റേടവും വിവരവും ഒതുക്കവുമുള്ളവരിൽനിന്നാവാം ജനങ്ങൾ വല്ലതും പ്രതീക്ഷിയ്ക്കുന്നതു്. തൊള്ളയിടുന്ന തണ്ടന്മാരെ കയ്യടിച്ചു ബഹുമാനിക്കുകയും ഉള്ളുകൊണ്ടു പുച്ഛിക്കുകയും ചെയ്യുന്ന മട്ടാണു് ജനത എന്നു തോന്നുന്നു.

എന്നാൽ, ഈ എ.ൻ. വി. തന്റെ പാഠപുസ്തകനിർമ്മാണവും, ഉത്തരക്കടലാസ്സു പരിശോധനയും, റേഡിയോ പ്രോഗ്രാമും, സാഹിത്യപ്രവർത്തനവും, അതും ഇതുമെല്ലാം മാററിവെച്ചു് പ്രസംഗിച്ചു നടക്കുന്നതിന്റെ അർത്ഥമെന്തു്? അദ്ദേഹത്തിന്റെ മറുപടി ഒരു ഗുളികപോലെയാണു്. "നാടുകാണാമല്ലോ" പ്രസംഗത്തിനുപോയിട്ടു് ഭക്ഷണം കിട്ടാതെവന്നപ്പോഴും അങ്ങിനെയാവാം അദ്ദേഹം സ്വന്തം ആത്മാവിനെ ഉപദേശിച്ചതു്, "അതൊക്കെവേണ്ടിവരും ഉണ്ടില്ല എന്നുവെച്ചാലെന്താ, നാടുകാണാമല്ലോ."

ആ 'നാടു്' എന്ന വാക്കിനു് വിചാരിയ്ക്കാവുന്നതിലധികം അർത്ഥമുണ്ടു്. എവിടെയെങ്കിലും പ്രസംഗം കഴിഞ്ഞു് വരുന്നു— അപ്പോഴാണിനി രസം. ക്ഷേത്രത്തിന്റെ മുന്നിലെത്തുമ്പോൾ, അവിടെ ഉത്സവമാണു്. വളരെ കോമരങ്ങളുണ്ടു്. ആനകളും! എല്ലാററിനും പുറമെ മനുഷ്യരും! ടാക്സിയുടെ ഉടമസ്ഥനോടു മെല്ലെ ശേവക്കൂട്ടുകയാണു് എൻ. വി; "മെല്ലെ ഒന്നു നിർത്താമോ!" കാറു നിർത്തിയാൽ ചാടി ഇറങ്ങുകയായി, കാറിലുള്ള എല്ലാ ബൂർഷ്വകളേയും വലിച്ചു് ഇറക്കുകയും ചെയ്യും. എന്നിട്ടു്, കുറെ അണ്ടിപ്പരിപ്പുവാങ്ങി കീശയിലിട്ടു്, പകുതിവിടന്നു കണ്ണുകളെ നിലത്തിനു സമാന്തരമായിപ്പിടിച്ചു്, ഉരുഉരെ സംസാരിച്ചുകൊണ്ടും ഉറക്കെയുറക്കെ ചിരിച്ചുചിലമ്പിക്കൊണ്ടും തിക്കിത്തിരക്കി നടക്കണം ആ ഉത്സവത്തിന്റെ ഇടയിലൊക്കെ. കേരളവർമ്മകോളേജിലെ പ്രഫസറെയോ 'നിണ്ടകവിതകളു'ടെ കർത്താവിനെയോപററി അദ്ദേഹം അപ്പോൾ ഓർക്കുന്നില്ല; ആന, കോമരം, വാദ്യം, പീപ്പിവില്പനക്കാരൻ, പാട്ടുപുസ്തകക്കാരൻ—എല്ലാവരുമായി ഇടപഴകും ഇങ്ങോക്ക് ആവശ്യമുള്ള സാധനംമാത്രം ആ ബ്രഹ്മാണ്ഡവ്യാപാരികൾ കൊണ്ടുവന്നിട്ടുണ്ടാവുകയില്ല. അതിനിടെ 'പെന്ത്രോഞ്ഞാ'ചാടലും കഴിയും. എന്നിട്ടു മടങ്ങിവരുമ്പോഴല്ലേ പച്ചപ്പുളിങ്ങ കടിച്ച ഡ്റൈവറുടെ മുഖം കാണേണ്ടതു്? എൻ. വി. പക്ഷേ, ആ മനുഷ്യസമുദ്രത്തിലൂടെ, അതിന്റെതന്നെ ഒരു ബിന്ദുവായി, ആത്മവിസ്മൃതിയോടെ, ഊളിയിടുകയായിരിക്കും അപ്പോഴും. പെരുമനത്തും ആറാട്ടുപുഴയും തൃശ്ശൂരുമുള്ള പൂരങ്ങളുടെ സംസ്കാരത്തിൽ വളന്ന ആ മനു മനുഷ്യനു് ഉത്സവം കാണുമ്പോഴൊക്കെ വരുന്ന ഈ തലതിരിച്ചൽ തികച്ചും സ്വാഭാവികംതന്നെ; എങ്കിൽക്കൂടി അതിലും വലിയ ഒന്നിനെ സൂക്ഷ്മദൃക്കുകൾ ആ തലതിരിച്ചലിൽ കണ്ടെത്തുന്നു. പച്ചമനുഷ്യത്വത്തോടുള്ള അടങ്ങാത്ത പ്രിയം. മണ്ണിന്റെ മധുരമായ അമ്മിഞ്ഞപ്പാൽ ഊറുന്ന എൻ. വി. യുടെ കവിതകൾ അതിനു സാക്ഷ്യം വഹിയ്ക്കുന്നു.

ഇനി ഈ മനുഷ്യനൊരു സാമ്പത്തികജീവിതവുമുണ്ടു്. തന്റെ ക്ലിപ്തസമ്പാദ്യം ഇത്ര എന്നൂഹിയ്ക്കുക. അതു സംഖ്യയ്ക്കുകളു ചെലവാകെ തിരുകിക്കൊള്ളിയ്ക്കുക, കുറേ മിച്ചം വരുത്താനായി ഗൂഢാലോചന നടത്തുക; കഴിഞ്ഞമാസത്തിലെ മിച്ചം പോക്കററിലിട്ടു് നിരത്തിലേയ്ക്കിറങ്ങുക; സ്നേഹിതന്മാരെ കണ്ടാൽ, "ഇന്നൊരു ചായ

വാങ്ങിച്ചുതരാം, വരു" എന്നു് വലിയ ദയയോ വലിയ ദാക്ഷിണ്യമോ കൂടാതെ പറയുക; അതു വാങ്ങിക്കൊടുക്കുക; "നിങ്ങളൊരു കാപ്പി മേടിച്ചുതരു'' എന്നു് അങ്ങോട്ടു കടന്നിരക്കുന്ന ദിവസം, "അയ്യോ കഴിഞ്ഞ മാസംതന്നെ ഓവർബഡ്ജററാണു്" എന്നു് നിഷേധിച്ചശേഷം, "ആട്ടെ പററില്ലായോ എന്നു നോക്കട്ടെ" എന്നു പറയുക; വാങ്ങിക്കൊടുക്കുക; വീട്ടിലേയ്ക്കു പോകാൻ നാലണ കടം വാങ്ങുക; പിന്നീടൊരുദിവസം അതു പൊട്ടും പൊടിയും വരാതെ തിരിച്ചുതരികയും ചെയ്യുക. അങ്ങിനെ പോകുന്നു ആ കഥ.

വേറെയൊന്നു് അദ്ദേഹത്തിനുണ്ടായിരുന്നതു് രാഷ്ട്രീയ ജീവിതമാണു്: തനി സോഷ്യലിസമാണോ എന്തോ. നാല്പത്തിരണ്ടിലെ 'ക്വററിന്ത്യാ-ആവിയന്ത്ര'ത്തിന്റെ ആണിപ്പഴുതിലേയ്ക്കു്, കൈകേയി പണ്ടു് ദശരഥനുവേണ്ടി ചെയ്തതുപോലെ, തുവൽപിടിച്ച കൈ അദ്ദേഹം തിരുകിക്കൊടുത്തു. ഒരാണിയില്ലാഞ്ഞിട്ടു് ഈ യന്ത്രം ഓടാതിരിക്കേണ്ട എന്ന ഭാവത്തിൽ നീറുന്ന തെരിച്ചിലുകളെ സഹിച്ചു. അതു കഴിഞ്ഞപ്പോഴാകട്ടെ കയ്യെടുത്തു തന്റെ പാട്ടിനു നടക്കുകയും ചെയ്തു. കൈകേയിയെപ്പോലെ പിന്നീടുപയോഗപ്പെടുത്താവുന്ന വരങ്ങൾ വാങ്ങിവെച്ചില്ലെന്നർത്ഥം. പകരം' ആ അടങ്ങാത്ത ജിജ്ഞാസു സാഹിത്യത്തിന്റേയും തത്വശാസ്ത്രത്തിന്റേയും ചരിത്രത്തിന്റേയും നാട്ടിലേയ്ക്കു പോന്നു. ജഡിലമായിരുന്ന ആ അന്തരീക്ഷത്തിൽ വീണ്ടും മുഴങ്ങി, "യജ്ഞോ പൊർപ്പട്ടു, യജ്ഞോ പൊർപ്പട്ടു...."

അവസാനമേ ആ പണ്ഡിതനെ നിങ്ങൾ കാണുകയുള്ളു. മടങ്ങിപ്പോകുന്നതിന്നു ലേശം മുമ്പു്. എന്നാൽ ശരിയായ ഗർഭഗൃഹം അവിടെയാണു്. മറെറല്ലാം തട്ടുപ്പള്ളികളും വലിയമ്പലങ്ങളും മാത്രം. ഒരിക്കലദ്ദേഹം പറഞ്ഞു; ''ഞാൻ ഫ്രഞ്ചു് പഠിച്ചു വരികയാണു്." ഒരു മാസം കഴിഞ്ഞില്ല, വേറൊരാൾ പറഞ്ഞു, ''ഞാനിപ്പോൾ എൻ. വി. യുടെ അടുത്തു ഫ്രഞ്ചു പഠിക്കുകയാണു്.'' എന്നിട്ടുഞാൻ പിന്നൊരു എൻ. വി. യോടു ചോദിച്ചു, ''എങ്ങനെയാണു് ഇത്രവേഗം ഇതെല്ലാം പഠിച്ചുകൂട്ടുന്നതു് ?" നിഷ്കളങ്കമായ ലാഘവത്തോടെ അദ്ദേഹം പറകയാണു്, ''ഓ........അതിത്ര പ്രയാസമുള്ള കാര്യമൊന്നുമല്ല ഭാഷ പഠിക്കാനെന്താ' വളര കുറച്ചുകാലം മിനക്കെട്ടാൽ മതി. ഇതെല്ലാം പുസ്തകത്തിലുണ്ടു്. അതിങ്ങനെ വായിച്ചു നോക്കൂ; എന്നാലങ്ങോട്ടു പഠിക്കും'' അങ്ങനെ എഴെട്ടു ഭാഷ പഠിഞ്ഞുപോയി എൻ. വി.ക്കു് ദ്രാവിഡഭാഷകൾ പഠിഞ്ഞതു് മദിരാശിയിൽ റിസർച്ചു് ഡിപ്പാർട്ടുമെൻറിൽ കടന്നുകൂടിയകാലത്താവും. മറെറല്ലാമോ ? എപ്പോഴെങ്കിലും എന്നോ പഠിഞ്ഞുകൂട്ടു്. വിജ്ഞാനമ്പൂര്യന്റെ മാർഗ്ഗം തടയാനുയരുന്ന ഏതു വിന്ധ്യാപർവ്വതത്തേയും അടിച്ചമർത്തുന്ന ആ ശാന്തശീലനായ അഗസ്ത്യൻ ഏതു സംസ്കാരസാഗരവും ആചമിച്ചു വററിക്കുന്നു.

വളരെ നല്ലവനും വളരെ വിവരമുള്ളവനും എന്നാൽ വിദ്യാർത്ഥിപ്രായനുമായ ഈ മഞ്ഞുകട്ടയിൽ പൊരിഞ്ഞ അഗ്നിപർവ്വതം കേരളത്തിന്നു തന്നതും തരാൻ പോകുന്നതും എത്രയാണെന്നു നാം അറിയുന്നുണ്ടോ? അതു തികച്ചും മനസ്സിലാക്കാതെ പോവുകയാണെങ്കിൽ നാം കനക്കുറവുള്ളവരും, കുമ്പക്കാരുമായിത്തീരും. അദ്ദേഹത്തിന്റെ മുഖത്തു നാം അപ്പോൾ കാണുന്നതും ആ പഴയഭാവമായിരിക്കും, ആ "അന്ധതയെ ഞാൻ അവക്കു വകവെച്ചു കൊടുക്കുന്നു."

——

## പട്ടിയ്ക്കാന്തൊടി രാവുണ്ണിമേനോൻ

ഒളപ്പമണ്ണ

### V

ശ്രീ. ഇട്ടിരാരിച്ചമേനോന്റെ മരണത്തോടുകൂടി പട്ടിയ്ക്കാന്തൊടി ഞങ്ങളുടെ കളിയോഗത്തിന്റെ ആശാനായിത്തീർന്നു. തന്റെ ഗുരുനാഥൻ ഉണ്ടായിരുന്നപ്പോൾത്തന്നെ പട്ടിയ്ക്കാന്തൊടി ഒരു രാവുണ്ണിനായരെ അഭ്യസിപ്പിയ്ക്കാൻ തുടങ്ങിയ സംഗതി മുമ്പു പ്രസ്താവിച്ചുവല്ലൊ. വെള്ളിനേഴിയിൽ പട്ടിയ്ക്കാന്തൊടിയുടെ പള്ളിക്കൂട്ടം കന്തനല്ലൂരമ്പലത്തിന്നു സമീപം ഉണ്ടായിരുന്ന 'അണിയറ' എന്നറിയപ്പെട്ട ഒരു കെട്ടിടമായിരുന്നു. രാവുണ്ണിമേനോന്റെ ശിക്ഷണത്തിലും അദ്ധ്യയനക്രമത്തിന്നു വലിയ മാററമൊന്നും ഉണ്ടായില്ല. അടിയും അനദ്ധ്യായമില്ലാത്ത അഭ്യാസവും ഇവിടെയും നടന്നു.

ഇന്നു പി. എസ്. വി. (കോട്ടയ്ക്കൽ) നാട്യസംഘത്തിന്റെ ആചാര്യനും മധ്യമലയാളത്തിലെ ഏററവുമധികം ഇഷ്ടപ്പെട്ടുന്ന നടനുമായ വാഴേങ്കട കുഞ്ചുനായരെ സൃഷ്ടിച്ചതു് പട്ടിയ്ക്കാന്തൊടിയുടെ വെള്ളിനേഴിപ്പള്ളിക്കൂടമാണ്. മിക്ക തെന്നിന്ത്യൻ പടങ്ങളുടെയും ഡാൻസുഡയറക്ടറായ ശ്രീ. കി. കുമാറും ഈ പള്ളിക്കൂടത്തിന്റെ സന്താനമാണ്. പട്ടിയ്ക്കാന്തൊടിയുടെ ഈ പള്ളിക്കൂടത്തിൽനിന്നുതന്നെയാണ് ഇന്നു കലാമണ്ഡലത്തിലെ ആശാനും പ്രസിദ്ധ നടനുമായിത്തീർന്നിട്ടുള്ള തെക്കിന്തോട്ടത്തിൽ രാമൻകുട്ടിയുംവരുന്നതു്. എന്തിനേറെ? ഭാരതീയനാമം കൈക്കൊണ്ട ലോകവിശ്രുതയായ അമേരിക്കൻ നർത്തകി രാഗിണീദേവിപോലും വെള്ളിനേഴിയിൽ വന്നു് കുറെ മാസങ്ങളോളം ആശാന്റെ ചവിട്ടിയുഴിച്ചലിന്നു വിധേയയായി. അവർ പിന്നീടു് അദ്ദേഹത്തിന്റെ കീഴിൽ പഠിച്ചിരുന്ന കുറെ കഥകളി വിദ്യാർത്ഥികളെയും കൊണ്ടു് യൂറോപ്പിൽ ഒരു നൃത്തപര്യടനവും നടത്തി. ഇടക്കാലങ്ങളിൽ മാന്ദ്യം പ്രാപിച്ചുവെങ്കിലും ആശാന്റെ മരണംവരെ വെള്ളിനേഴിയിൽ കഥകളിയഭ്യാസം തുടന്നുവന്നിരുന്നു. ഇപ്പോൾ അദ്ദേഹത്തിന്റെ ശിഷ്യന്മാർ ഇവിടെ കഥകളിയുടെ പട്ടിയ്ക്കാന്തൊടിപ്പള്ളിക്കൂടം പുനരുദ്ധരിക്കാൻ ശ്രമിച്ചുവരുന്നതു് ഏതായാലും വേണ്ടതാണ്.

പുന്നത്തൂർ മൂപ്പിന്നിന്റെ ആവശ്യപ്രകാരം രാവുണ്ണിമേനോൻനാലുകൊല്ലം അവിടത്തെ കളിയോഗത്തിന്റെ ആശാനായി താമസിച്ചു. പുന്നത്തൂരിലും ആശാൻ ഒരു കളരിതുറന്നു. ഇക്കാലത്താണ് ശ്രീ പുന്നത്തൂർ മാധവപ്പണിക്കർ അഭ്യാസം തുടങ്ങിയതു്. ഇന്നു പ്രചാരം കുറവാണെങ്കിലും മാധവപ്പണിക്കക്കു് കോട്ടയം കഥകളിലും മററും ആശാന്റെ ചിട്ടവിടാതെ ചൊല്ലിയാട്ടുവാനുള്ളത്രാണിയുണ്ടു്. പിന്നീടു് അഞ്ചുവർഷക്കാലങ്ങളിൽ പട്ടിക്കാന്തൊടിയുടെ കളരി വെങ്കിടങ്ങിൽ ഉള്ളന്നൂരുനമ്പൂതിരിയുടെ ഇല്ലത്താണു് നടന്നുവന്നതു്. ഈ കളരികളെല്ലാം താൻ നടത്തിപ്പോന്നതു് ഗുരുനാഥന്റെ മരണത്തിന്നുശേഷം ഞങ്ങളുടെ കഥകളി വിദ്യാലയത്തിന്റെ ആശായ്മ രാവുണ്ണിമേനോൻ ഏറെറടുക്കുന്നതിന്നു മുമ്പത്തെ ഇടക്കാലത്താണ്. വാഴേങ്കടയും കുറച്ചു വർഷങ്ങളിൽ അദ്ദേഹം ഒരു കളരി സംഘടിപ്പിക്കുകയുണ്ടായി.

കലാമണ്ഡലം തുടങ്ങിയിട്ട് നാലം അധികമായിട്ടില്ല. പട്ടിക്കാന്തൊടി അങ്ങോട്ടു വിളിക്കപ്പെട്ടു. അവിടെ അദ്ദേഹം ആദ്യം ഒരു നാലുകൊല്ലം ആശാനായിരുന്നു. ഇതിനിടയിൽ ഒരു 'ദസറാ, ക്കാലത്ത്' കലാമണ്ഡലം കഥകളിസംഘം മൈസൂരിലേയ്ക്കു പോയി. രാവുണ്ണിമേനോൻ ആയിരുന്നു ആശാൻ. ഒരു ദിവസം കഥകളി മൈസൂർ മഹാരാജാവിന്റെ മുമ്പിലായിരുന്നു. ഒരു രാത്രിമുഴുവൻ നിന്നാടാവുള്ള 'ഉത്തരാസ്വയംവരം' ഒന്നര മണിക്കൂറിൽ ഒതുക്കണം. ദുര്യോധനനായിരുന്നു ആശാൻ. തിരനോക്കം പതിഞ്ഞ പദവും വേണ്ട എന്നായിരുന്നു കലാമണ്ഡലം സെക്രട്ടറിയുടെ കല്പന. ദുര്യോധനൻ 'മേദിനീപാലന്മാരെ, എന്ന പദം ചൊല്ലിയാടാൻ എഴുന്നേററു നാട്ടുവിട്ടു പരിചയമില്ലാത്ത രാവുണ്ണിമേനോന്ന്, മൈസൂരിലെ തണുത്ത കാലാവസ്ഥ കാരണം, കാലിൽ അപ്പോൾ തരിപ്പുകയറിയിരുന്നു. അതുകൊണ്ട് ആ പദം ചൊല്ലിയാടാൻ എഴുന്നേററപ്പോൾ അദ്ദേഹം ഒന്നു ചരിഞ്ഞുപോയി. ഇതിനെ, ഇതിനെ, മേദിനീപാല, പദം മുറിയടന്തയിൽ ചൊല്ലിയതിനാൽ ആശാൻ പരിഹാസത്തോടുകൂടി കൈകൊട്ടിക്കളിച്ചതായി ചില കസൃതിക്കാർ വ്യാഖ്യാനിച്ചു! കഥകളിയെ ഒരു ദേവതയെ എന്നപോലെ ആരാധിക്കുന്ന മഹാകവി വള്ളത്തോളിനെ ഇത്തരത്തിൽ കലാമണ്ഡലത്തിൽ മടങ്ങിവന്നതിനുശേഷം ചിലരെല്ലാംകൂടി തെററിദ്ധരിപ്പിച്ചു തൽഫലമായി ആശാൻ കലാമണ്ഡലത്തിൽനിന്നു പിരിച്ചയയ്ക്കപ്പെടുകയും തദനന്തരം കലാമണ്ഡലക്കാർ പട്ടിയ്ക്കാന്തൊടി പങ്കെടുക്കുന്ന കഥകളിയോടു സഹകരിയ്ക്കുകപോലും അരുതെന്നു നില വരുകയുംചെയ്തു. "ഇതിൽപ്പിന്നെ ഈ കാരണം പറഞ്ഞ് ഇവർ ഞാനുള്ള സ്ഥലത്തുവന്ന് അസമയത്ത് ഇറങ്ങിപ്പോകയും ഉണ്ടായിട്ടുണ്ട്'' എന്ന് പട്ടിക്കാന്തൊടി തന്റെ ആത്മകഥയിൽ പറയുന്നു. എന്നാൽ ഇതുകൊണ്ടൊന്നും ആശാൻ ഒററതിരിയ്ക്കപ്പെട്ടില്ല. കഥകളിലോകത്തിൽ അന്നു കലാമണ്ഡലത്തേക്കാൾ സ്വാധീനശക്തി പട്ടിയ്ക്കാന്തൊടിയ്ക്കായിരുന്നു. നാലുകൊല്ലം ഇങ്ങനെ കഴിഞ്ഞു. വള്ളത്തോളിനു പട്ടിയ്ക്കാന്തൊടി കുററക്കാരനല്ലെന്നു സത്യം മനസ്സിലായി. അന്നു കലാമണ്ഡലത്തിലെ ഒരു വിദ്യാർത്ഥിയായിരുന്ന കൃഷ്ണൻനായരെ രാവുണ്ണിമേനോന്റെ അടുക്കലേയ്ക്കു് അയച്ചു. രാവുണ്ണിമേനോനാശാൻ വീണ്ടും കലാമണ്ഡലത്തിലേയ്ക്കു പോയി. ആർ വിളിച്ചാലും ചെല്ലണമെന്നതായിരുന്നു അദ്ദേഹത്തിന്റെ മതം. കലാമണ്ഡലത്തിലെത്തിയപ്പോൾ മഹാകവി പറയുകയാണ്. "ഹേ, രാവുണ്ണിമേനോൻ, മൈസൂരിൽവെച്ചു കലാമണ്ഡലം ആശാൻതന്നെ കലാമണ്ഡലത്തെ അപമാനിച്ചു കൈകൊട്ടിക്കളിച്ചു എന്ന് എല്ലാവരും യോജിച്ചുനിന്നു പറഞ്ഞപ്പോൾ എനിക്കു വല്ലാത്ത വ്യസനം തോന്നി. ഈയിടെയാണ് അതിന്റെ സൂക്ഷ്മസ്ഥിതി അറിഞ്ഞതു്. മേലിലും രാവുണ്ണിമേനോൻ കലാമണ്ഡലത്തിന്റെ ആചാര്യനായിത്തന്നെ താമസിക്കണം."

ഇങ്ങനെ വീണ്ടു പട്ടിയ്ക്കാന്തൊടി കലാമണ്ഡലത്തിലെ ആചാര്യനായിത്തീർന്നു. വീണ്ടും നാലു കൊല്ലം ആശാൻ അവിടെ കളരി നടത്തി. അപ്പോഴേയ്ക്കും ധനസ്ഥിതി പോരായ്കയാൽ ആ മഹത്തായ സ്ഥാപനം കഴഞ്ഞു വീണു. പിന്നീട് നാലുമാസക്കാലം പട്ടിയ്ക്കാന്തൊടി പി എസ്. വി. നാട്യസംഘത്തെ കഥകളി പഠിപ്പിച്ചുകൊണ്ടു് കോട്ടയ്ക്കൽ താമസിച്ചു.

വീണ്ടും കലാമണ്ഡലം, കൊച്ചിഗവമ്മേണ്ടു് ഏറെറടുത്തു, പുനരുദ്ധരിക്കപ്പെട്ടു. രാവുണ്ണിമേനോൻ കലാമണ്ഡലത്തിലേയ്ക്കു തിരിച്ചുപോയി. എന്നാൽ, കലാമണ്ഡലത്തിൽ തനിയ്ക്കു കിട്ടിയിരുന്ന ശമ്പളം തന്നെ ചെറുതായിരുന്നതിനാലും, എത്ര ഹരജി അയച്ചിട്ടും ഗവമ്മേണ്ടു കൂടുതൽ ശമ്പളം അനുവദിക്കാതിരുന്നതിനാലും, അധികം ശമ്പളത്തിനുതന്നെ പി. എസ്. വി. നാട്യസംഘം വിളിച്ചുകൊണ്ടിരുന്നതിനാലും രാവുണ്ണിമേനോൻ ഒരു കൊല്ലത്തിനുശേഷം കലാമണ്ഡലത്തിൽനിന്നു പിരിഞ്ഞു. പിന്നീടു കുറച്ചുകാലം കോട്ടയ്ക്കൽ പി. എസ്. വി. നാട്യസംഘത്തിൻെറ ആചാര്യനായി അദ്ദേഹം പാത്തു. എന്നാൽ, ആ നാട്യസംഘത്തിൻെറ ജനയിതാവായ ശ്രീ. പി. എസ്. വാരിയരുടെ മരണത്തോടുകൂടി കളിയോഗം താൽക്കാലികമായി ഉപസംഹരിക്കപ്പെട്ടു. ഇങ്ങനെ നാനാമുഖങ്ങളായ പ്രവത്തനങ്ങൾക്കുശേഷം പട്ടിയ്ക്കാന്തൊടി 1120 മകരത്തിൽ വെള്ളിനേഴിയിൽ അദ്ദേഹം നടത്തിവന്നിരുന്ന കളരി പുനഃസ്ഥാപിയ്ക്കുകയും ചെയ്തു. വീണ്ടും പി. എസ്. വി. നാട്യസംഘം എട്ടുമാസത്തിനുശേഷം തുടങ്ങിയപ്പോൾ രാവുണ്ണിമേനോൻ വിളിയ്ക്കപ്പെടുകയും അദ്ദേഹം ഒരു കൊല്ലംകൂടി ആ സംഘത്തിൻെറ ആശായ്മ വഹിയ്ക്കുകയും ഉണ്ടായിട്ടുണ്ടു്.

കലാമണ്ഡലത്തിൽ പഠിപ്പിച്ചു താമസിക്കുമ്പോൾ പട്ടിയ്ക്കാന്തൊടിയുടെ കീഴിൽ അഭ്യസിച്ചിരുന്ന പലരും പിന്നീടു പ്രസിദ്ധന്മാരായിത്തീന്നു. ഇന്നു തെക്കും വടക്കും ഒരുപോലെ പ്രചാരമുള്ള ഒരഖിലകേരള നടനുണ്ടെങ്കിൽ അതു ശ്രീ കലാമണ്ഡലം കൃഷ്ണൻനായരാണു്. ഈ കൃഷ്ണൻനായർ ഭാവാത്മകമായ മുഖത്തോടും ആകർഷകമായ മെയ്യോടും കൂടി പുറത്തുവന്നതു് പട്ടിയ്ക്കാന്തൊടിയുടെ ശിക്ഷണത്തിൽ വളരെക്കൊല്ലം അഭ്യസിച്ചതിനുശേഷമാണു്. കുഞ്ചുനായരിലൂടെയും കൃഷ്ണൻനായരിലൂടെയും ആണു് ഇന്നു് രാവുണ്ണിമേനോൻ അരങ്ങത്തു വരുന്നതു്. ലോകവിശ്രുതനായ ആനന്ദശിവരാമനും, കലാമണ്ഡലം മാധവനും, ഗോപിനാഥനും, കേളുവുമെല്ലാം പട്ടിയ്ക്കാന്തൊടിയുടെ കളരിയിൽ അദ്ധ്യേതാക്കളായിരുന്നു. ഇങ്ങനെ ഇരുപതാം നൂററാണ്ടിലെ കഥകളിയുടെ പിതാവും അനിഷേധ്യനായ നേതാവുമായിരുന്ന പട്ടിയ്ക്കാന്തൊടി മരിയ്ക്കുന്നവരെ അണിയറയിൽവെച്ചു് ആരും ബീഡിവലിയ്ക്കാൻ കൂടി ധൈര്യപ്പെട്ടില്ല.

ഈ ആശാനുകൂടി നമ്മുടെ നാട്ടിൽ ജീവിയ്ക്കാൻ വേണ്ടത്ര പ്രതിഫലം കിട്ടുന്ന ഒരു നിലയല്ല ഉണ്ടായിരുന്നതെന്നു് അറിഞ്ഞാൽ നമ്മുടെ പല നല്ല നടന്മാരും സിനിമാപ്പെണ്ണുങ്ങളുടെകൂടെ നത്തകന്മാരായിപ്പോയതിൽ അത്ഭുതം തോന്നുകയില്ല. ഒട്ടുക്കംവെച്ചു് പട്ടിയ്ക്കാന്തൊടികൂടി ഡാൻസു പഠിപ്പിയ്ക്കാൻ രണ്ടുമൂന്നുമാസം ഒരു ശാന്തയുടെകൂടെ തഞ്ചാവൂരിൽ—വലിയ ശമ്പളത്തിനാണേ!—താമസിയ്ക്കുകയുണ്ടായി. ഇന്നു് ആ ശാന്ത രാവുണ്ണിമേനോൻെറ ശിഷ്യനും പുത്രനും തികച്ചും അഭ്യാസം ചെന്നൊരു നടനുമായ പത്മനാഭൻനായരുടെ കീഴിൽ ബാങ്ക്ളൂരുള്ള ഒരു വീട്ടിൽവെച്ചു് നൃത്തം അഭ്യസിയ്ക്കുന്നുണ്ടു്.

ഒരു കാര്യംകൂടി പറയാനുണ്ടു്—അദ്ദേഹത്തിൻെറ കുടുംബജീവിതത്തെപ്പററി. അദ്ദേഹത്തിൻെറ ബന്ധുക്കളെല്ലാം മരിച്ചുകഴിഞ്ഞിരുന്നു. പിന്നെ അദ്ദേഹത്തിൻെറ ഭാര്യ, മക്കൾ, ഇവരെപ്പററിയാണെങ്കിൽ,

ആദ്യകാലങ്ങളിൽ താൻ ആ കളരിയിലും കുറെ വിഷമിച്ചു. തനിയ്ക്കു് വെള്ളിനേഴിയിൽ എഴുത്തുപള്ളിയെന്ന ഒരു വീട്ടിൽ ബന്ധമുണ്ടായിരുന്നു. അവിടെ ഒരു സന്താനം ഉണ്ടാവുകയും ചെയ്തു. തിരുവനന്തപുരം മുതൽ നീലേശ്വരംവരെ നടന്നു സംഭാവന യാചിച്ചു് ഉണ്ടാക്കിയ ആയിരത്തിലധികം ഉറുപ്പിക മുടക്കി ആ ഭാര്യവീട്ടു് ആശാനൊന്നു പുതുക്കിപ്പണിയു. ഇതെല്ലാം കഴിഞ്ഞപ്പോൾ ആ വീട്ടുകാർ രാവുണ്ണിമേനോനുമായുള്ള ബന്ധം മുറിയ്ക്കുകയും അദ്ദേഹത്തെ അവിടെനിന്നും ഇറക്കിപ്പറഞ്ഞയയ്ക്കുകയും ചെയ്തു!

പിന്നീടു് കരവട്ടരു് (വെള്ളിനേഴിയ്ക്കടുത്തുതന്നെ) ചെറുകണ്ടത്തിൽ എന്ന ഒരു വീട്ടിൽ 1103-ൽ പട്ടിയ്ക്കാന്തൊടി സംബന്ധം തുടങ്ങി. ഈ ബന്ധം അവസാനം വരെ നിലനില്ക്കുകയും ചെയ്തു. ഇതുമതല്ലേ രാവുണ്ണിമേനോൻ ശരിയ്ക്കും ഒരു കുടുംബിയായുള്ളു. ഈ ഭാര്യയിൽ ഉണ്ടായ മക്കൾ വയസ്സുകാലത്തു് പട്ടിയ്ക്കാന്തൊടിയുടെകൂടെ എപ്പോഴും ഉണ്ടായിരുന്നു. ഇവരിൽ മുമ്പു പറഞ്ഞ പത്മനാഭൻ വേഷക്കാരനും പിന്നത്തെ ശിവരാമൻ കളിപ്പാട്ടുകാരനും ആണു്. അനദ്ധ്യായകാലങ്ങളിൽ ഈ ഭാര്യവീട്ടിൽത്തന്നെയാണു് രാവുണ്ണിമേനോൻ പിന്നീടു താമസിച്ചതു്.

1123 ഇപ്പോഴേയ്ക്കു് പട്ടിയ്ക്കാന്തൊടി ഒരു ദീനക്കാരനായിക്കഴിഞ്ഞിരുന്നു. ശിഷ്യന്മാർ ശുശ്രൂഷയ്ക്കെത്തി. സിനിമാക്കമ്പനിക്കാരിൽനിന്നു കിട്ടിക്കൊണ്ടിരുന്നസമ്പാദ്യത്തിൽനിന്നു ഗണ്യമായ ഒരു തുക ശ്രീ. കി. കുമാർ ആശാന്റെ ചികിത്സയ്ക്കു് അയച്ചുകൊടുത്തു. രോഗിയാണെങ്കിലും വേഷം കെട്ടാനുള്ള കമ്പം പട്ടിയ്ക്കാന്തൊടിയ്ക്കു കുറഞ്ഞതലാവുകയായിരുന്നു. പിന്നെയും വടികുത്തിക്കൊണ്ടു് അദ്ദേഹം കോട്ടയ്ക്കൽ ഉത്സവക്കളിയ്ക്കും വേറെ ചില ഒററക്കളികൾക്കുംപോയി. എന്തിനിയറയിലും തന്റെ ശുശ്രൂഷയ്ക്കു് ശിഷ്യന്മാർ ഉണ്ടല്ലോ. ശിഷ്യന്മാരുടെ ഒരു മഹാലോകത്തെ സൃഷ്ടിച്ച അദ്ദേഹത്തിനു് ഒരു ചക്രവർത്തിയ്ക്കുള്ളതിലധികം പരിചാരകന്മാരുണ്ടായിരുന്നു. തങ്ങളെ ഒരു നിലയ്ക്കു് എത്തിച്ച ആശാനെ സാമ്പത്തികമായും ശിഷ്യന്മാർ സഹായിച്ചു. വേഷക്കാർ മാത്രമല്ല അദ്ദേഹത്തിന്റെ ശിഷ്യന്മാർ പാടാനും കൊട്ടാനും അറിയുന്ന പട്ടിയ്ക്കാന്തൊടിയ്ക്കു പാട്ടുകാരും കൊട്ടുകാരും ശിഷ്യന്മാരായി ഉണ്ടു്. ചെറുപ്പക്കാരായ കളിക്കൊട്ടുകാരിൽ ഏററവും മേൽപ്പന്തിയിൽ നില്ക്കുന്ന ശ്രീ. കെ. പി. കൃഷ്ണൻകുട്ടിപ്പൊതുവാൾ അദ്ദേഹത്തിന്റെ ശിഷ്യനാണു്. ശിഷ്യന്മാരുടെ സംഘങ്ങൾ കേരളത്തിന്റെ നാനാഭാഗത്തേയ്ക്കും പണം പിരിയ്ക്കാൻ പോയി. 1123 മീനം 28-ാനു- കലാമണ്ഡലത്തിൽവെച്ചു് അവർ ഒരു കഥകളി നടത്തി, സദസ്സിൽവെച്ചുതന്നെ വള്ളത്തോളെക്കൊണ്ടു് ഒരു പണക്കിഴി സമ്മാനിപ്പിച്ചു. ആ ശിഷ്യന്മാരുടെ പണക്കിഴിയിൽ ആയിരത്തിലധികം ഉറുപ്പികയും ഉണ്ടായിരുന്നു. ഇതു നന്നായി.

രാവുണ്ണിമേനോൻ കിടപ്പിലായി. അവസാനത്തെ വേഷം അന്നു കലാമണ്ഡലത്തിൽവെച്ചു കെട്ടിയ ധർമ്മപുത്രനായിരുന്നു. (കിർമ്മീര വധത്തിൽ) പ്രധാന ശിഷ്യന്മാരായ കുഞ്ചുനായരും രാവുണ്ണിനായരും പൊൻമോതിരങ്ങൾ ആശാന്റെ കാൽക്കൽവെച്ചു് അഭിവാദ്യംചെയ്തു. മററു പലരിൽനിന്നും ചികിത്സക്കു പണം വന്നുകൊണ്ടിരുന്നു. എന്നാൽ, ആ പണങ്ങളിൽനിന്നു കുറച്ചു പിശുങ്ങിയെടുത്തു തന്റെ കളി

ക്കോപ്പൊന്നു പുതുക്കുവാനായിരുന്നു ആശാന്റെ ഉത്സാഹം. കളിക്കോപ്പു പുതുക്കിപ്പണിഞ്ഞു. “ആ പുതിയ കോപ്പുംകെട്ടി ഒളപ്പമണ്ണമനയ്ക്കൽ ഒന്നു കളിയ്ക്കണം” എന്നായി ആഗ്രഹം. ഈ ആഗ്രഹത്തിന് അർത്ഥമുണ്ട്. ഞങ്ങളുടെ മുററത്തുനിന്നാണ് ആ നാട്യാചാര്യൻ വന്നത്. തന്റെ വേഷം അവിടെവെച്ചുതന്നെയാവണം അവസാനിയ്ക്കുകയെന്നതായിരുന്നു രാവുണ്ണിമേനോന്റെ ആശ. എന്നാൽ, അതൊന്നും സാധിച്ചില്ല. 1123 ചിങ്ങം 29 രാവുണ്ണിമേനോന്നു തന്റേടം ഇല്ലാതായി. ശിഷ്യന്മാരിൽ പലരും അടുത്തുണ്ടായിരുന്നു. കുറെ പശുദാനങ്ങളും സഹസ്രനാമങ്ങളും നടന്നു. രാവുണ്ണിമേനോൻ കിടക്കുന്നതു കുറുവട്ടൂരിലുള്ള ഭാര്യവീട്ടിലാണ്. തന്റെ ആദ്യഭാര്യയും കാറൽമണ്ണക്കാരിയുമായ പെരുകുന്നത്തു കാളിയമ്മയും അവിടെ വന്നു. എന്നാൽ, ആശാന്റെ പണം മുഴുവൻ പിടുങ്ങി, ചുററിയ മുണ്ടുമാത്രമായി പടിയിറക്കിവിട്ട ആ ഇടക്കാലത്തെ ‘എഴുത്തുപള്ളിബ്ഭാര്യ’യുടെ ചൈത്തമോ ചൂരോ അവിടെയെങ്ങും ഉണ്ടായിരുന്നില്ല. ഭാര്യാമക്കളുടെയും ശിഷ്യന്മാരുടെയും നടുക്കുകിടന്ന് ആ കഥകളിയാശാൻ, ഒരു കൂട്ടുകുടുംബത്തിലെ കാരണവരെപ്പോലെ, എന്നെന്നേയ്ക്കുമായി കണ്ണടച്ചു.

അപ്പോൾ കലാമണ്ഡലത്തിന്റെ വാർഷികയോഗം നടക്കുകയായിരുന്നു. അവിടെ പട്ടിയ്ക്കാന്തൊടിയുടെ മരണവാർത്ത ഒരു ശാപംപോലെ വന്നുവീണു. നിറഞ്ഞ ഒരു സദസ്സിന്നു മുന്നിൽ, ഇടറിയ കണ്ഠവുമായി കഥകളിയെ ലോകത്തോളം വികസിപ്പിച്ച മഹാകവി വള്ളത്തോൾ വന്നുനിന്ന് ഇങ്ങനെ പറഞ്ഞു. “നളനുണ്ണിമുതൽ ഇന്നുവരെ കണ്ണിപൊട്ടാതെ നിലനിന്നുവന്ന കഥകളിയുടെ അവസാനത്തെ നടനും മരിച്ചു.” അപ്പോൾ സദസ്യരുടെ കണ്ണുകളിലെല്ലാം കണ്ണീരുണ്ടായിരുന്നു. നമുക്ക് നാട്യാചാര്യനായ പട്ടിയ്ക്കാന്തൊടിയുടെ നിർമ്മലാത്മാവിന്നു നിത്യശാന്തി നേരുക.

[ഈ ലേഖനത്തോടുകൂടി ശ്രീ. പട്ടിയ്ക്കാന്തൊടിയെ കുറിച്ചുള്ള ലേഖനപരമ്പര മുഴുമിച്ചിരിയ്ക്കുന്നു—ലേഖകൻ]

# 1949-ലെ പുസ്തകങ്ങൾ

❁

യൂസഫ് മെഹറാലി

[ബൃഹത്തായ ഒരു അന്വേഷണമണ്ഡലമാണിതു്. രാഷ്ട്രീയരംഗത്തെന്നപോലെ സാംസ്കാരികരംഗത്തും അതുല്യമായ പ്രാഗത്ഭ്യം പ്രദർശിപ്പിക്കുന്ന മി. മെഹറാലി നമുക്കുവേണ്ടി ശ്രമകരമായ ഒരു കൃത്യമാണിവിടെ ചെയ്തിരിക്കുന്നതു്. തികച്ചും പൂർണ്ണമായിട്ടുണ്ടു് ഈ അന്വേഷണം എന്നു് അഭിമാനിച്ചുകൂടെങ്കിലും, 1949-ൽ പ്രസിദ്ധീകൃതമായിട്ടുള്ള എണ്ണപ്പെട്ട പല ഇംഗ്ലീഷ് പുസ്തകങ്ങളേയും—നോവലുകളേയും, അതുപോലെ മററു് ശുദ്ധ സാഹിത്യകൃതികളേയും ഒഴിച്ചുനിവത്തിയിട്ടുണ്ടു്—ഇതിൽ ഉൾക്കൊള്ളിയ്ക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ടു്. അതുതന്നെ അത്ര സുലഭമായ ഒരു നേട്ടമല്ലല്ലോ.

'ജനതയിൽ' നിന്നു്—രാമചന്ദ്രൻ.]

## I

എന്തൊക്കെയാണു് 1949-ലെ പ്രധാനപ്പെട്ട പുസ്തകങ്ങൾ? മാസംതോറും നൂറുക്കണക്കിനു പുസ്തകങ്ങൾ പ്രസിദ്ധീകരിയ്ക്കപ്പെടുമ്പോൾ, സുനിശ്ചിതമായ ഒരഭിപ്രായം പറയാൻ ആൎക്കുതന്നെ കഴിയും? ചെയ്യാവുന്നതൊന്നേയുള്ളു-സ്വയം ഒരു തിരഞ്ഞെടുപ്പു നടത്തുക. അതിൽ അവനവൻെറ രുചികളും രുചികേടുകളും, ഇഷ്ടങ്ങളും പ്രത്യേകതകളുമൊക്കെ നിഴഞ്ഞു കയറുമെന്നു് തീച്ച. അത്തരമൊരു തിരഞ്ഞെടുപ്പു് സമാനാഭിപ്രായക്കാരായ വായനക്കാരെ ആകർഷിച്ചേക്കാമെന്നേ ലേഖകനു് ആശിയ്ക്കാവൂ.

1949-നെ സംബന്ധിച്ച പ്രത്യേകത അക്കൊല്ലം പ്രസിദ്ധീകൃതമായിട്ടുള്ള ജീവചരിത്രങ്ങളുടേയും, സ്മരണകളുടേയും വൈപുല്യമാണു്. എണ്ണത്തിലും, ഗുണത്തിലും അവയോടു് കിടപിടിപ്പിയ്ക്കുന്ന ഗ്രന്ഥങ്ങൾ കഴിഞ്ഞ ഒരു ദശാബ്ദത്തിനിടയിൽ ഉണ്ടായിട്ടുണ്ടോ എന്നു് ഞാൻ സംശയിക്കുന്നു.

രാഷ്ട്രീയ ജീവചരിത്രങ്ങളുടെ ഗണനയിൽ ഡാ: ഐ. ഡ്യൂട്ഷെർ എഴുതിയ Stalin A political biography എന്ന പുസ്തകം മുന്നിൽ നിൽക്കുന്നു. ജീവിച്ചിരിയ്ക്കുമ്പോൾതന്നെ സ്റ്റാലിൻ ഒരു ഇതിഹാസപുരുഷനായി തീൎന്നിരിയ്ക്കുകയാണല്ലോ. ചരിത്രം എങ്ങനെയാണദ്ദേഹത്തെക്കുറിച്ചു് വിധിയെഴുതുക? ഒരു പുതിയ ലോകത്തിൻെറ സ്രഷ്ടാവെന്ന നിലയിലോ, അതോ ഒരു സ്വപ്നത്തിൻെറ സാക്ഷാത്കാരത്തിനായി അതിൻെറ മുന്നിലുണ്ടാവുന്ന എല്ലാ എതിർപ്പുകളെയും ശിഥിലീകൃതമാക്കുകയും ആ യത്നത്തിൽ ആസ്വപ്നത്തെതന്നെ തകൎക്കുകയും ചെയ്യുന്ന നിർദ്ദയനായ ഒരു ഏകാധിപതിയെന്ന നിലയിലോ? ഗ്രന്ഥകാരൻ സ്റ്റാലിൻെറ ആരാധകനൊന്നുമല്ല. എങ്കിലും കഴിവുള്ളിടത്തോളം വിഷയനിഷ്ഠമായിരിയ്ക്കുവാനുള്ള യത്നത്തിൽ വിപുലമായ ഒരു അന്വേഷണമണ്ഡലമാകെ ചികഞ്ഞുനോക്കി വസ്തുസ്ഥിതികൾ ശേഖരിയ്ക്കുവാൻ അദ്ദേഹം മിനക്കെട്ടിട്ടുണ്ടു്. സ്റ്റാലിനെപ്പോലെ വളരെയധികം വിവാദഗ്രസ്തനായ ഒരു വ്യക്തിയെക്കുറിച്ചെഴുതുമ്പോൾ, പൂർണ്ണമായും വി

ഷയനിഷ്ഠമായി പ്രവർത്തിക്കുക ഒരു അസാ ദ്ധ്യതയാണ്. അത്രയുമല്ല ഡാ. ഡ്യൂട്ഷെർ തന്നെ ഒരു കമ്മ്യൂണിസ്റ്റ് തീർത്ഥാടകനായി രുന്നു; ഉള്ളിൽനിന്ന് കാര്യങ്ങൾ മനസ്സി ലാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്. ഈ പുസ്തകം പ്രമാണാധിഷ്ഠിതവും, പാ ണ്ഡിത്യത്തിൻേറയും, ക്ഷമാപൂർവകമായ പ്രയത്നത്തിൻേറയും മുദ്രകൾ പതിഞ്ഞിട്ടു ള്ളതുമാണ്.

ട്രോട്സ്കി, ലെനിൻ, സ്റ്റാലിൻ എന്നീ മൂന്നുപേരെക്കുറിച്ച് ഈ ഗ്രന്ഥകാരൻ പ്ര സിദ്ധംചെയ്യാനുദ്ദേശിക്കുന്ന പുസ്തകസഞ്ചി കയുടെ ഒരു ഭാഗമാണീ ഗ്രന്ഥം എന്ന് ഞാ ൻ മനസ്സിലാക്കുന്നു.

ഈ പുസ്തകത്തെ ഒരു രാഷ്ട്രീയ ജീവ ചരിത്രം എന്ന് നാമകരണം ചെയ്തിരിക്കു ന്നതു് ഉചിതമാണ്. സമകാലികനായ മറേറതൊരു മഹാപുരുഷനേ ക്കാളും അനഭിഗമ്യനായി നിലകൊള്ളുന്ന സ്റ്റാലിൻ സ്വയം നിർമ്മിച്ച ഒരു മായാവല യത്തിനുള്ളിലാണിന്ന് ജീവിക്കുന്നതു്. ആ ജീവിതത്തിൻെറ വിവിധവശങ്ങളെ ക്കുറിച്ച് വ്യത്യസ്തങ്ങളായ പല കഥകളും പ്രചാരത്തിലിരുപ്പുണ്ട്. പല സന്ദർഭങ്ങ ളിലായി പല വ്യക്തികളും പ്രചരിപ്പിച്ചി രിക്കുന്ന ഈ കഥകളെ ഔദ്യോഗികജീവ ചരിത്രകാരന്മാർ സ്ഥിരീകരിയ്ക്കുകയോ, നിഷേധിയ്ക്കുകയോ ചെയ്തിട്ടില്ല. ഈ പു സ്തകം ഒരു വിലപ്പെട്ട സംഭാവനയാണ്. അതിൽ രൂപീകരിച്ചിട്ടുള്ള അഭിപ്രായങ്ങ ളോട്ട് തീവ്രമായി വിയോജിക്കുന്നവർപോ ലും ആ വസ്തുത അംഗീകരിയ്ക്കും.

അടുത്തകാലത്തു് ഇസ്രായേൽ എന്ന ആ പുതിയ കൊച്ചുരാജ്യത്തെക്കുറിച്ച് പ ല പുസ്തകങ്ങളും ഉണ്ടായിട്ടുണ്ട്, അതിൻെറ ആദ്യത്തെ പ്രസിഡണ്ടായ ഡാ. ചെയിം വീയ്മാ Trial and Error എന്ന പേരിൽ അദ്ദേഹത്തിൻെറ ആത്മകഥ പ്ര സിദ്ധീകരിച്ചിരിക്കുന്നു. പണ്ടത്തെ സി യോണിസ്റ്റ് സ്വപ്നം ഇന്നൊരു യാഥാർത്ഥ്യ മായിതീർന്നിരിയ്ക്കുകയാണ്. ഹെർസൽ ആ ണം സ്വപ്നം ആദ്യം കണ്ടതു്; വീയ്മാൻ, ബെൻഗുറിയൺ തുടങ്ങിയവർ അതിനെ വാസ്തവികതയുടെ സീമകൾക്കുള്ളിൽ കൊ ണ്ടുവരുകയും ചെയ്തു.

വീയ്മാൻെറ ആത്മകഥയ്ക്കു ചുറവം തീ വ്രമായ ഒരു വൈകാരികവലയമുണ്ട്. റ ഷ്യയിൽ മിൻസ്ക് ഡിസ്ട്രിക്റ്റിലെ മോ ടോൾ എന്ന കുഗ്രാമത്തിൽ—അവിടെയൊ രു പോസ്റ്റാഫീസ്പോലും ഉണ്ടായിരുന്നി ല്ല—ജനിച്ച വീയ്മാന് തൻെറ ബാല്യ ദശയിൽ സെമിററിക് വിരുദ്ധപരിപാടി കളുടെ തീഷ്ണത മുഴുവൻ അനുഭവിച്ചറി യാൻ കഴിഞ്ഞു. പന്ത്രണ്ടു ശിശുക്കളുള്ള ഒരു കുടുംബമായിരുന്നു അദ്ദേഹത്തിൻേറതു്. പ്രതിഭാശാലിയായ ആ വിദ്യാർത്ഥിയ്ക്കു് ത ൻെറ രാജ്യത്തിൽ വികസിയ്ക്കുവാനുള്ള സ ന്ദർഭങ്ങളൊന്നും ഉണ്ടായിരുന്നില്ല ഉയന്ന വിദ്യാഭ്യാസം തേടാൻ ജർമ്മനിയിലേയ്ക്കു് ചെന്ന വീയ്മാന് ബർലിനിൽ നിഷ്ഠു രമായ ദാരിദ്ര്യപീഡ അനുഭവിക്കേണ്ടിവ ന്നു. സ്വിററ്സർലൻറിൽ വച്ചാണ് സി യോണിസവുമായുള്ള അദ്ദേഹത്തിൻെറ ബ ന്ധം സ്ഥാപിതമായതു്. അവിടെവച്ചുത ന്നെ തൻെറ ഭാവി പത്നിയേയും അദ്ദേഹം കണ്ടുമുട്ടി.

ഈ നൂററാണ്ടിൻെറ പ്രാരംഭവർഷങ്ങ ളിൽ ഒരു രസതന്ത്രാദ്ധ്യാപകനായി വീ മാൻ മാഞ്ചെസ്റ്ററിലെത്തി. വളരെ നാൾ കഴിയുന്നതിനുമുമ്പുതന്നെ അദ്ദേഹത്തി

ന്റെ സീമാതീതങ്ങളായ കഴിവുകൾ റൂതർഫോർഡ്, അലക്സാണ്ടർ എന്നിവരുടെ ശ്രദ്ധയെ ആകർഷിച്ചു. അക്കാലത്തു് മാഞ്ചെസ്റ്റർ ഗാർഡിയന്റെ പത്രാധിപത്യം വഹിച്ചിരുന്നതു് പ്രസിദ്ധനായ സി. പി. സ്കോട്ട് ആയിരുന്നു. റഷ്യൻ ജൂതകേന്ദ്രത്തിൽനിന്നും വന്ന ഈ യുവാവായ ശാസ്ത്രജ്ഞൻ സ്കോട്ടിനെ വല്ലാതെ വശീകരിച്ചു. ഒന്നാംലോക മഹായുദ്ധത്തിലെ ശാസ്ത്രീയ പ്രവർത്തനങ്ങൾ അദ്ദേഹത്തെ പ്രസിദ്ധനാക്കിയതോടൊപ്പം, പ്രമാണികളുമായുള്ള പരിചയത്തിനും നിദാനമായി. വിൻസ്റ്റൺ ചർച്ചിലുമായുള്ള തന്റെ സന്ദർശനം അദ്ദേഹം രേഖപ്പെടുത്തുന്നുണ്ടു്. "ഡാ: വിയ്മാൻ, ഞങ്ങൾക്കു് 30,000 ടൺ അസിറ്റോൺ ആവശ്യമുണ്ടു്. നിങ്ങൾക്കു് അതുണ്ടാക്കാൻ കഴിയുമോ?" സാധാരണയായി ഒരു തവണ ഏതാനും ക്യൂബിക് സെൻറിമീറ്റർ അസിറ്റോൺ മാത്രമേ അദ്ദേഹം ആ പരീക്ഷണശാലയിൽ ഉണ്ടാക്കാറുള്ളു. എങ്കിലും അദ്ദേഹം അതു മുഴുവൻ ഉണ്ടാക്കാമെന്നേററു; അതുയുമല്ല, ഉണ്ടാക്കുകയുംചെയ്തു.

ലോയിഡ്ജാർജ്ജ്, ബാൽഫ്ർ 'പ്രഭു സെസിൻപ്രഭു, മിൽനെർ പ്രഭു തുടങ്ങി സ്വഭാവത്തിലും സിദ്ധികളിലും വളരെ വ്യത്യസ്തരായിരുന്ന നിരവധി മാന്യന്മാരെ വീയ്മാന്റെ ആശയങ്ങളും വ്യക്തിത്വവും വളരെ ആകർഷിച്ചു. പാലെസ്റ്റിനിൽ ഒരു ജൂതരാഷ്ട്രം സ്ഥാപിയ്ക്കണമെന്ന അദ്ദേഹത്തിന്റെ അഭിപ്രായം അവരിൽ പ്പലരുടേയും അനുഭാവപൂർവ്വമായ പരിചിന്തനത്തിനു വിഷയമായി. തന്റെ ശാസ്ത്രീയസേവനങ്ങൾക്കു് പ്രതിഫലമായാണു് ജൂതരാഷ്ട്രത്തെ സംബന്ധിച്ച വാഗ്ദാനം ഉണ്ടായതെന്നു് ഡാ: വീയ്മാൻ ഒരിടത്തും അവകാശപ്പെട്ടിട്ടില്ല. പക്ഷേ യുദ്ധം ജയിയ്ക്കുവാനുള്ള പരിപാടികളിൽപെട്ട ചതുരമായ ഒരു കരുനീക്കലായിരുന്നു ബാൽഫർ പ്രഖ്യാപനം എന്നു് അദ്ദേഹം മനസ്സിലാക്കിയിരുന്നില്ല. പാലസ്റ്റിനിലെ ജൂതരാഷ്ട്രം സൂയസ്സ്തോടിനു വടക്കുള്ള ബ്രിട്ടീഷ് താല്പര്യങ്ങളുടെയും, എണ്ണഖനികൾ നിറഞ്ഞ മദ്ധ്യപൂർവ്വദേശത്തോടൊപ്പം ഇന്ത്യയിലേയ്ക്കുള്ള മാർഗ്ഗത്തിൻേറയും കരുത്തുള്ള ഒരു കാവൽപ്പടയാളിയായിരിയ്ക്കും എന്നു് ബ്രിട്ടന്റെ വിദേശകാര്യാലയം തീരുമാനിച്ചു. ബ്രിട്ടീഷ് നയത്തിനുണ്ടായ മാററങ്ങൾ വീയ്മാനു് പററിയ കട്ടത്ത പ്രഹരങ്ങളായിരുന്നു. പക്ഷേ, സാമ്രാജ്യത്വത്തിന്റെ ആശ്യങ്ങളും അവകാശങ്ങളും ആണു്, പരോപകാരതല്പരതയല്ല ആനയത്തിനടിസ്ഥാനം എന്ന പരമാർത്ഥം അദ്ദേഹം പലപ്പോഴും മറന്നുപോയി. ടർക്കിക്കെതിരായി അണിനിരക്കാൻവേണ്ടി അറബികൾക്കു് നൽകിയ വാഗ്ദാനങ്ങളുടെ വിരുദ്ധസ്വഭാവവും അദ്ദേഹത്തിനു് അജ്ഞാതമായിരുന്നു.

ഒരു രസകരമായ സംഗതികൂടി മനസ്സിലാക്കേണ്ടതുണ്ടു്. പാലസ്റ്റിനിൽ ജൂതരാഷ്ട്രം നൽകാമെന്ന വാഗ്ദാനത്തേയും. ബാൽഫർപ്രഖ്യാപനത്തേയും ബ്രിട്ടീഷ് മന്ത്രിസഭയിൽ വച്ചു് എതിർത്തതു് മി. ഇ. എസ്. മോൻടേഗ് എന്ന മറെറാരു മഹാനായ ജൂതനേതാവായിരുന്നു. കാരണമെന്തായിരുന്നുവെന്നോ? പടിഞ്ഞാറൻ യൂറോപ്പിൽ സെമിററിക്‌വിരുദ്ധമനോഭാവത്തെ അതു് വർദ്ധിപ്പിയ്ക്കുമെന്നു മാത്രമല്ല, ഇന്ത്യൻ മുസ്ലിങ്ങൾ അതിഷ്ടപ്പെടുകയുമില്ല. യുദ്ധകാലത്തു് അത്തരം കുഴപ്പങ്ങൾ സൃഷ്ടിക്കുന്നതിനെ എതിർക്കേണ്ടതു് ഇന്ത്യാസെക്രട്ടറിയെന്ന നിലയിൽ അദ്ദേഹ

ത്തിന്റെ ചുമതലയുമായിരുന്നു. ഇക്കാര്യത്തിൽ വീയ്മാൻ മോൻടേഗിനെ തീഷ്ണമായി എതിർക്കുന്നുണ്ട്. സിയോണിസം സ്വന്തം സ്ഥാനമാനങ്ങളെ തകർത്തുകളയുമെന്ന് ഭയപ്പെടുന്ന ധനികരും സംതൃപ്തരുമായ ജൂതന്മാരോട് അദ്ദേഹത്തിനു ലേശവും ക്ഷമയോ ബഹുമാനമോ ഉണ്ടായിരുന്നില്ല. ജൂതരാഷ്ട്രസൃഷ്ടിയ്ക്കുവേണ്ടിയുള്ള തന്റെ പരിപാടികൾക്ക് ധനസഹായം ചെയ്യേണ്ട കറവപ്പശുക്കളായി മാത്രമേ വീയ്മാൻ അവരെ ഗണിച്ചിരുന്നുള്ളു.

ഒടുവിലത്തെ വർഷങ്ങളിൽ സിയോണിസ്റ്റ്സുഹൃത്തുക്കളിൽനിന്നുതന്നെ വീയ്മാനെതിരായി വിമർശനങ്ങൾ ഉയന്നു. പങ്കുവയ്ക്കുവാനുള്ള ബ്രിട്ടീഷ് തീരുമാനം അംഗീകരിച്ചതിനെച്ചൊല്ലി പ്രീതിപ്പെടുത്തുവാനും, വിട്ടുവീഴ്ചകൾ ചെയ്യുവാനുമുള്ള അദ്ദേഹത്തിന്റെ വാസന വിമർശനവിധേയമായി. മററു പലരും മുന്നോട്ടേയ്ക്കുവന്നു. ഭീകരപ്രവർത്തകർ, പ്രത്യേകിച്ചും, അദ്ദേഹത്തോട് രൂക്ഷമായി പെരുമാറി. പക്ഷേ ഒടുവിൽ, പുതിയ രാഷ്ട്രം സ്ഥാപിതമായപ്പോൾ അതിന്റെ ആദ്യത്തെ പ്രസിഡണ്ടായി അവരോധിയ്ക്കപ്പെട്ടതു്. ആ ദീനനായ ശാസ്ത്രജ്ഞൻ തന്നെയായിരുന്നു.

Trial and Error ഒരു അസാധാരണമായ പുസ്തകമാണു,—വിജയത്തിൽ കലാശിച്ച പരാജയങ്ങളുടെ ഒരു നീണ്ട കഥ. അതൊരു ഹൃദയസ്പർശകമായ കഥയാണ്. സിയോണിസത്തോട് ലേശവും അനുഭാവമില്ലാത്തവർപോലും പ്രകടമായ ഉത്സാഹത്തോടെ ഈ പുസ്തകം വായിയ്ക്കും.

1949 അക്കൊല്ലം ആഘോഷിയ്ക്കപ്പെട്ട സാഹിത്യപരമായ വാർഷികങ്ങളുടെ എണ്ണംകൊണ്ടു പ്രത്യേകതയർഹിയ്ക്കുന്നു. ആ വാർഷികങ്ങളുടെ കൂട്ടത്തിൽ ഗഥേ, ബാൽസക്, പുഷ്കിൻ സ്ട്രിൻബെർഗ് എന്നിവരുടേതു മുൾപ്പെടും.

സാധാരണവായനക്കാരനെ സംബന്ധിച്ചിടത്തോളം എമ്പാടും ആദരവും, ബഹുമതിയും ആർജ്ജിച്ചുകൊണ്ട്, ഏകാന്തഗാംഭീര്യത്തിൽ നിലകൊള്ളുന്ന ഹിമാലയതുല്യനായ ഒരു വ്യക്തിയാണ് ഗഥേ. അദ്ദേഹത്തിന്റെ ഇരുന്നൂറാമത്തെ ജനനവാർഷികം 1949-ൽ ലോകമെങ്ങും ആഘോഷിയ്ക്കപ്പെട്ടു. ഗഥേ കൃതികളുടെ പുതിയ തർജ്ജമകളോടൊപ്പം അദ്ദേഹത്തെക്കുറിച്ചു വളരെയധികം രസകരങ്ങളായ പുസ്തകങ്ങളും ആ സന്ദർഭത്തിൽ പ്രസിദ്ധീകരിയ്ക്കപ്പെട്ടു. Faust-ന്റെ ഗഹനമായ ഔൽകൃഷ്ട്യത്തെക്കുറിച്ചും, sorrows of werther, withelm Meister എന്നിവയുടെ ഊർജ്ജസ്വലതയെക്കുറിച്ചും പലരും കേട്ടിരിയ്ക്കും. പക്ഷേ എത്ര പേർ ഇവ വായിച്ചിട്ടുണ്ട്?

വളരെയധികം പുസ്തകങ്ങളുള്ളതിൽ ഞാൻ ഒന്ന് പ്രത്യേകമായി ശുപാർശ ചെയ്യാൻ ആശിയ്ക്കുന്നു—ലഡ്വിഗ് ല്യൂഡോൺ എഴുതിയ Goethe-The story of a Man (രണ്ടു ഭാഗങ്ങൾ) ഈ രസകരമായ പുസ്തകം ജീവചരിത്രരചനയിൽ പുതിയൊരു രീതി ഉദ്ഘാടനം ചെയ്യുന്നു. ഗഥേയുടെ ആത്മകഥ, കത്തുകൾ, കവിതകൾ, ഡയറികൾ, അദ്ദേഹത്തിന്റെ സ്നേഹിതരുടേയും, സമകാലീകരുടേയു കൃതികൾ മുതലായവയിൽ നിന്നൊക്കെ തിരഞ്ഞെടുത്ത ഭാഗങ്ങൾകൊണ്ടു മാത്രം രചിച്ചിരിയ്ക്കുന്ന ഈ ഗ്രന്ഥം വിലപ്പെട്ട ഒരു സമാവലിതന്നെയാണ്. രണ്ടുകൊല്ലത്തെ നിസ്തന്ദ്രമായ പ്രയത്നത്തിനുശേഷം ഇത്ര വിജയകരമായി ഒരു പുസ്തകം രചിച്ചതി

ന് ഗേഥേയേയും സാഹിത്യത്തേയും സ്നേഹിക്കുന്നവരെല്ലാം മി. ല്യൂസോനോട്ട് കൃതജ്ഞരായിരിക്കുമെന്ന് തീർച്ച.

പൂർവദേശത്തെ സാഹിത്യത്തേയും, തത്വചിന്തയേയും യൂറോപ്പിൽ പ്രചരിപ്പിച്ചവരുടെ കൂട്ടത്തിൽ ഗേഥേപ്രമുഖനാണ്. ഇന്ത്യൻ സംസ്കാരത്തേയും തത്വചിന്തയേയും മനസ്സിലാക്കുന്നതിലും, ഹാഫിസ്, സാദി തുടങ്ങിയ പേർഷ്യൻ കവികളെ ആസ്വദിക്കുന്നതിലും അദ്ദേഹം പ്രകടിപ്പിച്ച ആത്മാർത്ഥമായ താല്പര്യം പുതിയ പുതിയ കാര്യങ്ങൾ സ്വീകരിക്കുവാനുള്ള ആ പ്രതിഭയുടെ കഴിവിന്നൊരു തെളിവാണ്. വിജ്ഞാനത്തിന്റെ എല്ലാ ശാഖകളും അദ്ദേഹത്തിന്റെ പ്രവർത്തന പരിധിയിൽ ഉൾക്കൊണ്ടിരുന്നു—കവിതയും നാടകവും, നോവലും നിരൂപണവും ചരിത്രവും തത്വചിന്തയും, ശാസ്ത്രവും കലയും എല്ലാം. എല്ലാ മാർഗ്ഗങ്ങളും അദ്ദേഹത്തിന്നു പരിചിതമായിരുന്നു. തലമുറകൾ പലതിനേയും അമ്പരപ്പിച്ച അടിയുറപ്പോടെ എല്ലാകാര്യത്തെക്കുറിച്ചും പ്രാമാണികമായി സംസാരിക്കുവാൻ അദ്ദേഹത്തിന്നു കഴിയുമായിരുന്നു.

കുറേക്കൂടി ചെറിയ ഒരു പുസ്തകം ഇഷ്ടപ്പെടുന്നവർക്ക് മറ്റൊരു മഹാത്മാവായ ആൽബർട്ട് ഷ്വയിററ്സർ രചിച്ച Goethe എന്ന പുസ്തകം സ്വീകാര്യമാണ്. ഗേഥേയെക്കുറിച്ചുള്ള പ്രസംഗങ്ങളാണ് അതിലെ ഉള്ളടക്കം. സാഹസിക ബുദ്ധികൾക്കു പററിയ ഒരു ഗ്രന്ഥമാണ് എക്കെർമാന്റെ Conversations with Goethe അതിന്റെ ഒരു പുതിയ ഭാഷാന്തരം അടുത്തു പ്രസിദ്ധപ്പെടുത്തുകയുണ്ടായി.

എവറസ്റ്റിൽനിന്ന് കാഞ്ചിഞ്ചംഗാവരെ സഞ്ചരിക്കുന്ന അനുഭവമാണ് ഗേഥേയിൽനിന്നും ടോൾസ്റ്റോയിയിലേക്കു പോരുമ്പോൾ ഉണ്ടാവുക. കൊളംബിയാ യൂണിവേഴ്സിററിയിലെ പ്രൊഫസർ ഇ. ജെ. സിമ്മൺസ് എഴുതിയ Leo Tolstoy ആ ഗംഭീരസത്വന്റെ ജീവിത കഥയിൽ വെളിച്ചം വീശുന്നുണ്ട്. ടോൾസ്റ്റോയിയുടെ അംഗീകൃത ജീവചരിത്രകാരനായ എയ്ൽമെർമാഡിന്ന് ലഭിക്കാത്ത പല പുതിയ വിവരങ്ങളും ഈ പുസ്തകം ഉൾക്കൊള്ളുന്നുണ്ട്. ടോൾസ്റ്റോയിയിലുണ്ടായിട്ടുള്ള ഈ പുതിയ താല്പര്യം പ്രത്യേകം ശ്രദ്ധാർഹമാണ്. റഷ്യയിൽ അദ്ദേഹത്തിന്റെ കൃതികളും, അദ്ദേഹത്തെക്കുറിച്ചുള്ള ഗ്രന്ഥങ്ങളും അടങ്ങിയ ഒരു പുതിയ ജൂബിലി പതിപ്പ്—നൂറോളം ഭാഗങ്ങളായി—പ്രസിദ്ധപ്പെടുത്താനുള്ള ശ്രമങ്ങൾ നടക്കുകയാണ്.

പ്രൊഫസർ സിമ്മൺസിന്റെ പുസ്തകം നാലുഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഓരോന്നിന്റേയും തലവാചകം ടോൾസ്റ്റോയിയിൽ നിന്നുതന്നെ എടുത്തിട്ടുള്ള ഉദ്ധാരണങ്ങളാണ്. ഭാഗം ഒന്ന്—"നിർദ്ദോഷവും, സന്തോഷപൂർണ്ണവും, കവിതാമയവുമായ ബാല്യം." ഭാഗം രണ്ട്—"അത്യാഗ്രഹത്തിന്റേയും, മിഥ്യാഭിമാനത്തിന്റേയും സർവോപരി ഭോഗേച്ഛയുടേയും ദാസ്യത്തിൽ" ഭാഗം മൂന്ന്—"ഇതാണ് മൂന്നാമത്തെ കാലഘട്ടം... ...ഞാൻ ശുദ്ധവും മാന്യവുമായ കുടുംബജീവിതം നയിച്ചകാലം.' ഭാഗം നാല്—"അവസാനമായി ഈ നാലാമത്തെ ഘട്ടം.........ഞാൻ ജീവിക്കുകയും മരിക്കുവാനാശിക്കുകയും ചെയ്യുന്ന ഈ കാലം.........."

ഈ പുസ്തകം ടോൾസ്റ്റോയിയുടെ നോവലുകളിലേക്കു വായനക്കാരന്റെ ശ്രദ്ധയെ കൊണ്ടുപോകുമെന്ന് ഞാനാശിക്കുന്നു.

അദ്ദേഹത്തിന്റെ തത്വചിന്തകൾ മാററിവച്ചാൽക്കൂടി, ടാൾസ്റ്റായി വിശ്വസാഹിത്യത്തിലെ അത്യുന്നതനായ നോവൽ കർത്താവായി നിലകൊള്ളുന്നതാണു്.

മാസ്ക്കോയിൽനിന്നും പാരീസിലേയ്ക്കു് നമുക്കിനി യാത്രയാകാം. ആന്ദ്രേഷീദിന്റെ Journals മൂന്നു ഭാഗങ്ങളായി ഇപ്പോൾ പ്രസിദ്ധീകൃതമായിരിക്കുന്നു. ജസ്റ്റിൻ ഒബ്രിയൻ ഇതിന്റെ രണ്ടും മൂന്നും ഭാഗങ്ങൾ പരിഭാഷപ്പെടുത്തിയിട്ടുണ്ടു്. ഈ പുസ്തകങ്ങളോടു് കിടനിൽക്കുന്ന മറെറാരു കൃതി ഈ അടുത്തകാലത്തെങ്ങും ഉണ്ടായിട്ടില്ല. താത്വികമായും രാഷ്ട്രീയമായും ഉള്ള വിചിന്തനങ്ങൾ, സാഹിത്യസല്ലാപങ്ങൾ, സമകാലികരെക്കുറിച്ചുള്ള അഭിപ്രായങ്ങൾ, വ്യക്തിപരമായ കാര്യങ്ങളുടെ മറ നീക്കൽ തുടങ്ങിയ നിരവധി സംഗതികളുടെ ആഹ്ളാദജനകമായ ഒരു സമ്മേളനമാണീ പുസ്തകങ്ങൾ.

രണ്ടാംഭാഗം 1913 മുതൽ 1927 വരെയുള്ള കാലഘട്ടത്തെ ഉൾക്കൊള്ളുന്നു. The Counterfeiters എന്ന അദ്ദേഹത്തിന്റെ പ്രശസ്തകൃതി ഈ കാലത്തിലുള്ളതാണു്. (എന്തൊരു ഉജ്ജ്വലമായ നോവലാണെന്നോ അതു്! അതിതുവരെ വായിക്കാത്തവർ വിലപ്പെട്ട ഒരു അനുഭവം നഷ്ടപ്പെടുകയാണു്. The Coiners എന്ന പേരിൽ അതിന്റെ ഒരു പുതിയ പതിപ്പു് ഇപ്പോൾ പുറത്തിറങ്ങിയിട്ടുണ്ടു്) ഇക്കാലത്തു് അദ്ദേഹം ഇററലിയും, ജർമ്മനിയും, ആഫ്രിക്കയും സന്ദർശിക്കുകയുണ്ടായി. കോംഗോയിൽ, അവിടത്തെ തൊഴിലാളികളെ വിയർക്കുവോളം പണിയെടുപ്പിക്കുന്ന രീതി കണ്ടു് അദ്ദേഹം നടുങ്ങിപ്പോയത്രേ. ഒന്നാംലോകമഹായുദ്ധത്തിന്റെ തിരപ്പുറപ്പാടിനെക്കുറിച്ചും വിശദമായ വിവരണങ്ങൾ ഇതിലുണ്ടു്. ഈ ഭാഗം അവസാനിക്കുന്നതു് ഉത്സാഹകരമായാണു്. തന്റെ നിസ്സാരങ്ങളായ അസ്വസ്ഥതകളിൽനിന്നും, അനാരോഗ്യത്തിൽനിന്നും വിമോചിതനായി പുതിയ സാഹസങ്ങളിൽ ഏർപ്പെടുവാൻ അദ്ദേഹത്തിനു് ഒടുവിൽ സാധിക്കുന്നു.

1928 മുതൽ 1939 വരെ അദ്ദേഹത്തിന്റെ 59 വയസ്സു മുതൽ 70 വയസ്സുവരെ ഉള്ള കാലമാണു് മൂന്നാംഭാഗത്തിലെ പ്രതിപാദ്യം. സാധാരണക്കാരാരും ഷഷ്ടിപൂർത്തിയായാൽ പിന്നെ പിന്മാററത്തെക്കുറിച്ചല്ലാതെ, സമരത്തെക്കുറിച്ചു് ചിന്തിയ്ക്കാറില്ല. ഷീദിനെ സംബന്ധിച്ചാണെങ്കിൽ കാര്യം വ്യത്യസ്തമാണു്. ജീവിതത്തിന്റെ പൂർണ്ണതയ്ക്കും, കലാപരമായ വികാസത്തിനും വേണ്ടി ആ അറുപതാം വയസ്സിലും അദ്ദേഹം അനന്തമായി സമരം ചെയ്യുകയാണു്.

ഫ്രാൻസിലെ ജീവിച്ചിരിപ്പുള്ള എഴുത്തുകാരിൽ അഗ്രഗണ്യനായി അദ്ദേഹം അംഗീകൃതനാകുന്നു. ഇക്കാലത്തു് റോമൻകാത്തലിക്കു് ചർച്ചുമായി അദ്ദേഹം കാര്യമായിത്തന്നെ ഇടയുന്നു. കമ്മ്യൂണിസ്റ്റായതിൽ പിന്നീടു് സോവിയററ്യൂണിയൻ സന്ദർശിച്ചപ്പോൾ അദ്ദേഹത്തിന്റെ ജീവിതത്തിനു വലിയൊരു പരിണാമം സംഭവിക്കുന്നു. അദ്ദേഹത്തിന്റെ വ്യാമോഹങ്ങളാകെ നീങ്ങുന്നു. അന്നുവരെ തങ്ങളുടെ മഹോന്നതനായ ആചാര്യനായി അദ്ദേഹത്തെ കൊണ്ടാടിയ കമ്മ്യൂണിസ്ററുകാർ അങ്ങേയററത്തെ വെറുപ്പു് പ്രകടിപ്പിക്കുവാൻ തുടങ്ങി.

ഇതരകൃതികളിൽ വളരെ ദുർല്ലഭമായി മാത്രം കണ്ടുമുട്ടാവുന്ന ഒരുതരം ആത്മാർത്ഥതയും, പ്രകാശവും ഷീദിന്റെ ഈ കൃതി

യിൽ നമുക്ക് കാണാൻ കഴിയും. "അറിയപ്പെടാൻ അർഹതയില്ലാത്ത രഹസ്യം യാതൊന്നുമില്ല"—അതാണദ്ദേഹത്തിന്റെ മതം. ഈ നൂററാണ്ടിലെ എണ്ണപ്പെട്ട ഒരു വ്യക്തിത്വത്തിന്റെ വികാസത്തെ നാമങ്ങനെ താല്പര്യപൂർവ്വം പിന്തുടരുമ്പോൾ ഷീദ് തന്റെ ആത്മാവിനെ തന്നെ തേടിപ്പോവുകയാണെന്ന് നമുക്ക് തോന്നും.

മററൊരു പ്രധാനപ്പെട്ട പഠനമാണ് ഹെസ്കെത്ത് പീയേഴ്സന്റെ Charles Dickens. ബർനാഡ്ഷാ ഒരിക്കൽ പീയേഴ്സനോട് വിനോദമായി ചോദിച്ചുവത്രേ:—"ഷേക്സ്പീയറേയും, ഷായേയും ശരിപ്പെടുത്തിക്കഴിഞ്ഞ നിലയ്ക്ക്, ഇനി ഡിക്കൻസിനെ പിടികൂടേണ്ടതു് നിങ്ങളുടെ കടമയല്ലേ?" പീയേഴ്സൻ മറുപടി പറഞ്ഞു:—"ഷേക്സ്പീയറും, ജി. ബി. എസ്സും കഴിഞ്ഞാൽ, ഡിക്കൻസല്ലാതെ മററാരെപ്പിടിച്ചാലും, അതൊരു തരംതാഴലാവും." ഇങ്ങനെയാണീപുസ്തകത്തിന്റെ ഉത്ഭവം. ഡിക്കൻസാണ് ഇംഗ്ലീഷിലെ സർഗ്ഗാത്മകമായി സാഹിത്യസൃഷ്ടി ചെയ്യുന്ന എഴുത്തുകാരിൽ ഏററവുമധികം ജനസമ്മതിയും സ്നേഹവും നേടിയിട്ടുള്ളയാൾ. തന്റെ പ്രമുഖരായ കഥാപാത്രങ്ങളെ സ്വവ്യക്തിത്വത്തിന്റെ അംശങ്ങൾ കൊണ്ടുതന്നെ മോടി പിടിപ്പിക്കുവാൻ ഡിക്കൻസിന കഴിഞ്ഞിരുന്നു. ഇത്ര വിപുലമായ ഒരു ആസ്വാദക വലയത്തിന് ഇത്ര അമിതമായ ആനന്ദം നൽകിയിട്ടുള്ള എഴുത്തുകാർ വളരെ ചുരുക്കമാണ്. സ്നേഹിതൻ, കാമുകൻ, ഭർത്താവ്, സ്രഷ്ടാവ്, നിരൂപകൻ പരിഷ്കർത്താവ്, നടൻ എന്നീ എല്ലാ നിലകളിലും പ്രശോഭിച്ചിരുന്ന ഡിക്കൻസിന്റെ ആകർഷകമായ ഒരു ചിത്രം ഈ പുസ്തകത്തിൽ മി. ഹെസ്കെത്ത് പീയേഴ്സൺ വരച്ചിട്ടുണ്ട്. ഗ്രന്ഥകാരന്റെ ദൃഷ്ടിയിൽ ഡിക്കൻസിന്റെ വിനോദാത്മകമായ പ്രതിഭയാണ് അദ്ദേഹത്തെ സ്മരണീയനാക്കുന്നതു്. ഡിക്കൻസിനെക്കുറിച്ചു് അടുത്ത കാലത്തുണ്ടായിട്ടുള്ള ഗവേഷണങ്ങൾ മി. പീയേഴ്സൺ പൂർണ്ണമായും ഉപയോഗപ്പെടുത്തിയിട്ടില്ല. എങ്കിൽക്കൂടി പത്തൊമ്പതാം നൂററാണ്ടിലെ വിശ്വസാഹിത്യത്തിലെ ഏററവുമധികം അത്ഭുതജനകവും, സങ്കീർണ്ണവുമായ ഒരു വ്യക്തിത്വത്തെക്കുറിച്ചുള്ള ഹൃദ്യമായ ഒരു പഠനമാണ് ഗ്രന്ഥകാരന്റേതെന്ന് തീർച്ച.

അടുത്തകാലത്തു് താരതമ്യേന വിഗണിക്കപ്പെട്ടിരുന്ന മററൊരു ഉന്നതനായ വിക്ടോറിയൻ—റസ്കിൻ—വീണ്ടും പ്രകാശത്തിന്റെ പരിധിയ്ക്കുള്ളിൽ കടന്നുവന്നിട്ടുണ്ട്. ഇന്ത്യയ്ക്ക് അദ്ദേഹത്തേയും, അദ്ദേഹത്തിന്റെ ചിന്തകളോടും പ്രവൃത്തനങ്ങളോടും ഗാന്ധിജിയ്ക്കുണ്ടായ അടുപ്പത്തേയും ഭംഗിയായി അറിയാം. പക്ഷേ കഴിഞ്ഞ കുറേ വർഷങ്ങളായി അദ്ദേഹം തിരശ്ശീലയ്ക്കു പിന്നിലായിരുന്നു. റസ്കിന്റെ ജീവിതകഥയിൽ, അദ്ദേഹത്തിന്റെ മാതാപിതാക്കന്മാർ പ്രകടിപ്പിച്ച സ്വാർത്ഥപരത വിസ്മയകരമായ ഒരു അദ്ധ്യായമായിരുന്നു. എഫിഗ്രേയുമായുള്ള അദ്ദേഹത്തിന്റെ വിവാഹവും, തുടർന്നുണ്ടായ അനിഷ്ടസംഭവങ്ങളും മുഴുവനും ഹൃദയസ്പർശകമാണ്. ഇക്കാര്യങ്ങളൊക്കെ കുറേനാൾ റസ്കിനെ പൊതുജനങ്ങളുടെ അപ്രീതിക്കു പാത്രമാക്കി. അടുത്തു പ്രസിദ്ധപ്പെടുത്തിയ John Ruskin-the Portrait of a Prophet (ഗ്രന്ഥകർത്താവ്: പീററർ ക്യൂനൊൽ), Ruskin; the Great Victorian (ഗ്രന്ഥകർത്താവ്: ഡെറെക് ലിയോൺ) എന്നീ ഗ്രന്ഥങ്ങൾ പുതുതായി ശേഖരിയ്ക്കപ്പെട്ട വസ്തുസ്ഥിതികളുടെ വെളിച്ച

ത്തിൽ ആ മനുഷ്യന്റെ പുതിയൊരു വ്യാഖ്യാനവും, സമകാലീനരുടെയിടയിൽ അദ്ദേഹത്തിന്റെ സ്ഥാനത്തെക്കുറിച്ചൊരു പരിചിന്തനവും നമുക്കു നൽകുന്നു. അസുഖപ്രദങ്ങളാണെന്നുവച്ച് വസ്തുതകളൊന്നും മറച്ചുവച്ചിട്ടില്ല. ലോകമെങ്ങുമുള്ള ജനങ്ങളെ ഉയർത്തുവാനും ഉത്തേജിപ്പിയ്ക്കുവാനും പര്യാപ്തമായ കൃതികൾ രചിച്ച ആ മഹാനായ എഴുത്തുകാരനെ നീതിപൂർവകമായി വിലയിരുത്തുവാൻ ഗ്രന്ഥകാരന്മാർ ശ്രമിച്ചിട്ടുണ്ട്.

കുറെ ഒഴിഞ്ഞു മാറി നിൽക്കുന്ന മറെറാരു പുസ്തകം The Diaries of Franz Kafka—ശപിക്കപ്പെട്ട ഒരു പ്രതിഭയുടെ ചിത്രമാണ്. കാഫ്‌കായുടെ സുഹൃത്തായ മാക്സ്‌ബ്രോഡ്‌തന്നെയാണ് 1914 മുതൽ 1923 വരെയുള്ള വർഷങ്ങൾ ചിത്രീകരിക്കുന്ന ഈ ഡയറിയുടെ രണ്ടാംഭാഗവും, മുമ്പിലത്തെപോലെ, പ്രസാധനം ചെയ്തിരിക്കുന്നത്. ഈ നൂററാണ്ടിലെ ഏററവും അസാധാരണനായ എഴുത്തുകാരനായാണ് കാഫ്കായെ പരിഗണിച്ചിരിക്കുന്നത്. അദ്ദേഹത്തിന്റെ സ്വാധീനത വിപുലമാവുകയാണു താനും. ഒററതിരിഞ്ഞു നിൽക്കുന്ന കുറിപ്പുകളും, ശിഥിലമായ പ്രതിഫലനങ്ങളും, യാത്രക്കുറിപ്പുകളും മററും ഉൾക്കൊള്ളുന്ന ഈ കൃതി വേദനയുടേയും, നിഷ്ഫലതാബോധത്തിന്റേയും ഫലമാണെന്ന് സ്പഷ്ടമാണ്. 'ഞാൻ എല്ലാ പ്രതിബന്ധങ്ങളേയും തകർക്കുന്നു' എന്നായിരുന്നു ബാൽസാക്കിന്റെ മുദ്രാവാക്യം; എന്റേതാകട്ടെ, 'എല്ലാ പ്രതിബന്ധങ്ങളും എന്നെ തകർക്കുന്നു' എന്നാത്രേ" അതല്ലെങ്കിൽ "ഭൂമിയ്ക്കല്പം മുകളിലായി—ഉയരെ ആകാശത്തിലല്ല—വലിച്ചു കെട്ടിയിരിക്കുന്ന ഒരു നിവന്ന കയറാണ് ശരിയായ മാർഗ്ഗം. അതിലൂടെ നടന്നുപോകുവാനല്ല ഇടറി വീഴുവാനാണ് അതു് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് തോന്നും. "പലപ്പോഴും അദ്ദേഹം സ്വയം തീരുമാനിക്കാറുണ്ട്. "ഒരിക്കലും നിരാശരാകരുത്; നിങ്ങൾ നിരാശനാവുകയില്ലെന്ന വസ്തുതയിൽപോലും അതുണ്ടാകരുത്". എല്ലാം തകർന്നെന്നു തോന്നുന്ന സന്ദർഭങ്ങളിൽപോലും, പുതിയ ശക്തികൾ നിങ്ങളെ സഹായിക്കുവാനെത്തും, അതിനർത്ഥം നിങ്ങൾ വീണ്ടും ജീവിക്കുന്നുവെന്നാണ്." ഡയറിയിലെ കുറിപ്പുകൾക്ക് ബന്ധദാർഢ്യം കുറവാണെങ്കിലും, അദ്ദേഹത്തിന്റെ കൃതികളിൽ കാമ്പുള്ളവ വിലെനാണിതു്. ഗ്യേഥേയോടുള്ള അദ്ദേഹത്തിന്റെ ഭക്തിസർവ്വാതിശായിയാണ്; വീമാർ സന്ദർശനത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ വിവരണം വിലോഭനീയമാണ്. ഡയറിയിലെ യാത്രക്കുറിപ്പുകളാണ് യഥാർത്ഥത്തിൽ അതിലെ കാതലായ ഭാഗം.

എഴുത്തുകാരനെന്ന നിലയിൽ അദ്ദേഹം "വ്യത്യസ്ത"നായിരുന്നു. പുതിയ പരിധികളും, പുതിയ രീതികളും സൃഷ്ടിയ്ക്കുന്ന അദ്ദേഹത്തിന്റെ നോവലുകൾക്കും, കഥകൾക്കും പ്രത്യേകമായ ഒരു ഗുണമുണ്ട്. ഇനിയും അടങ്ങിക്കഴിഞ്ഞിട്ടില്ലാത്ത വീറുള്ള വാദപ്രതിവാദങ്ങൾ സാഹിത്യലോകത്തിൽ സൃഷ്ടിക്കുവാൻ അദ്ദേഹത്തിന്റെ രചനാരീതിക്ക് കഴിഞ്ഞിരിക്കുന്നു The Castle, The Trial, The Great wall of China തുടങ്ങിയ അദ്ദേഹത്തിന്റെ കൃതികൾ വായനക്കാരന്റെ മനോമണ്ഡലത്തിൽ ഭൂതബാധകളും, പേക്കിനാവുകളും ഉളവാക്കത്തക്ക ശക്തിവിശേഷം ഉൾക്കൊള്ളുന്നുണ്ട്. ജർമ്മൻ ഭാഷയിൽ സാഹിത്യസൃഷ്ടി ചെയ്തിരുന്ന ഈ നിശബ്ദനായ ചെക്കോസ്ലോവാക്കിയൻ എഴുത്തുകാരനു തന്റെ കൃതികൾ പ്രസിദ്ധപ്പെടുത്തിക്കാണാൻ ഒട്ടും കൗതുകമുണ്ടായിരുന്നില്ല.

വേദനകളുടെ തീഷ്ണതയിൽ നാല്പത്തൊന്നാമത്തെ വയസ്സിൽതന്നെ സംഭവിച്ച അദ്ദേഹത്തിന്റെ മരണം യൂറോപ്യൻ സാഹിത്യത്തിന് വലിയൊരു നഷ്ടമായിരുന്നു.

സി. ഇ. എം. ജോഡ് രചിച്ച Bernard Shaw ഞാൻ അവസാനത്തോളം നീക്കിവയ്ക്കുകയായിരുന്നു. കഴിഞ്ഞകൊല്ലം ബർനാഡ്ഷായെക്കുറിച്ചുതന്നെ അരഡസനിലധികം പുസ്തകങ്ങളുണ്ടായിട്ടുണ്ട്. അക്കൂട്ടത്തിൽ ഈ പുസ്തകമാണേററവും പ്രധാനം. "ആരാധനയുടെ സീമകൾ തൊടുന്ന ബഹുമതിയാണ് നമ്മിൽ പലരും അദ്ദേഹത്തോട് പ്രകടിപ്പിക്കാറ്"— ജോഡ് എഴുതുന്നു. "നമുക്ക് അദ്ദേഹം വിനോദജനകമോ, അല്ലാത്തതോ ആയ ഫലിതങ്ങൾ തട്ടിമൂളിക്കുന്ന ഒരു കൃമ്മബുദ്ധി മാത്രമായിരുന്നില്ല; തക്കമററ വാസ്തവികത ഉൾക്കൊള്ളുന്ന വിശ്വാസപ്രമാണങ്ങൾ സ്വായത്തമാക്കിയിട്ടുള്ള ഒരു മികച്ച താത്വികനും രാഷ്ട്രീയ ചിന്തകനും ആയിരുന്ന അദ്ദേഹം. അത്രയുമല്ല, അദ്ദേഹം മഹാനായ ഒരു വിമോചകൻകൂടി ആണ്. "ഷാ ജീവിക്കുന്ന തലമുറയിൽ വന്നുകൂടിയിട്ടുള്ള പരിവത്തനങ്ങളേയും, ഷായെക്കുറിച്ചുതന്നെയുള്ള പൊതുജനാഭിപ്രായത്തിന്റെ മാററങ്ങളേയും ജോഡ് അവധാനപൂർവം ചിത്രീകരിക്കുന്നു "നാട്ടുനടപ്പുകളുടെ പരിവത്തകനും, സദാചാരങ്ങളുടെ വിധ്വംസകനും, സാഹസിക യോദ്ധാക്കളുടെ നായകനും, വ്യവസ്ഥാപിത ക്രമങ്ങൾ കീഴ്മേൽ മറിയ്ക്കുന്നവനും മറവുമായ ആ മനുഷ്യൻ മൂന്നാം ശതാബ്ദത്തിന്റെ അന്ത്യഘട്ടത്തിൽ ഒരു ദേശീയ നേതാവായും, പെട്ടെന്ന് ഒരു ഐതിഹ്യമായും മാറിത്തീരുന്ന കാഴ്ച നമുക്ക് കുറെയൊക്കെ അസ്വാസ്ഥത ഉളവാക്കുന്ന ഒന്നായിരുന്നു................ജനതയുടെ ആരാധനാവിഗ്രഹമായി തീന്നതോടൊപ്പം നമ്മുടെ ദേവന്റെ മാഹാത്മ്യം കുറെയൊക്കെ കുറഞ്ഞുപോയില്ലേ എന്ന സംശയവും നാം ഉപേക്ഷിച്ചിട്ടില്ല"

അധികമെന്തു പറയാനിരിയ്ക്കുന്നു? ഉദ്ധാരണങ്ങൾ തന്നെ പുസ്തകത്തിന്റെ മേന്മ വ്യക്തമാക്കും!

തങ്ങൾക്ക് അഭിമതരായ കവികളുടെ കവിതകൾ മാത്രമല്ല, അവയുടെ പശ്ചാത്തലവും മനസ്സിലാക്കണമെന്നുള്ളവക്ക് ഉപയോഗപ്രദങ്ങളായ പല പുസ്തകങ്ങളും ഉണ്ടായിട്ടുണ്ട്. നോറാവൈഡെൻ ബ്രൂക്കിന്റെ Rilke, Man and Poet എന്ന ഗ്രന്ഥം കവിയെ അടുത്തറിയാവുന്ന ഒരാളെഴുതിയ ഭാവപുഷ്കലവും, ആസ്വാദനാപരവുമായ ഒരു പഠനമാണ്. മഹാനായ ഒരു സാഹിത്യവിമശകൻ എഴുതിയ ഒരു മഹാകവിയുടെ ജീവചരിത്രമാണ് ജാൺമിഡിൽടൺ മുറേയുടെ Keats. അഗാധമായ വിജ്ഞാനവും പ്രമാണികതയും ചാറത്സ് ടെനിസൺ എഴുതിയ Tennyson എന്ന ഗ്രന്ഥത്തിൽ പ്രകടമാണ്. ഐവർബ്രൗണിന്റെ Shakespeare ബർനാഡ്ഷായിൽനിന്നും താഴെക്കാണുന്ന അഭിപ്രായം കരസ്ഥമാക്കി—"ഷേക്സ്പീയറെക്കുറിച്ച് ഇന്നോളം എഴുതിയിട്ടുള്ളവയിൽവച്ച് ഏററവും നല്ല പുസ്തകം."

ആകെക്കൂടി ജീവചരിത്രങ്ങളുടെ കാര്യത്തിൽ അതീതസംവത്സരങ്ങളുടെ ശൂന്യഭാവത്തിന് പൂണ്ണമായും മറുതല പിടിക്കുന്നുണ്ട്, 1949. ഇതൊരു ചെറിയ കാര്യമല്ല—പ്രത്യേകിച്ച് നല്ലവണ്ണം ജീവിച്ച ഒരു ജീവിതത്തേക്കാൾ എത്രയോ ചുരുക്കമാണ് നല്ലവണ്ണം, രചിയ്ക്കുന്ന ഒരു ജീവചരിത്രം, എന്ന കാർലൈലിന്റെ അഭിപ്രായം ഓക്കുമ്പോൾ.

——

# ദേശിക വിനായകംപിള്ള

❁

**ടി. ശങ്കരനാരായണപിള്ള**

[നമ്മുടെ അയൽനാടായ തമിഴകത്തിലെ സാഹിത്യകാരന്മാരെക്കുറിച്ച് മലയാളവായനക്കാർക്ക് കാര്യമായൊന്നും തന്നെ അറിഞ്ഞുകൂടാ എന്നതു ശോചനീയമായ ഒരു പരമാർത്ഥമാണ്. ഈ അജ്ഞതയെ പരിഹരിക്കാൻവേണ്ടി "ഗ്രന്ഥാലോകം" ആരംഭം മുതലേ പരിശ്രമിച്ചു വരുന്നുണ്ടെന്ന് വായനക്കാർ അനുസ്മരിക്കുമല്ലോ. ഈ ലേഖനത്തിന്റെ വിഷയമായ മഹാകവി നമ്മുടെ നാട്ടുകാരനാണെന്നുള്ളതു് മലയാളികൾക്കു പ്രത്യേകം ചാരിതാർത്ഥ്യജനകമാണ്. പത്രാധിപർ.]

തമിഴ് നാട്ടിൽ മൂന്നാം ക്ലാസിലോ നാലാം ക്ലാസിലോ പഠിക്കുന്ന ഒരു വിദ്യാർത്ഥിയെ വിളിച്ച്, ഒരു പാട്ടുപാടാൻ നിങ്ങൾ പറയുക. ഉടൻതന്നെ അവൻ തന്റെ പാഠപുസ്തകത്തിൽ ഓർമ്മ ഉറപ്പിച്ചുകൊണ്ടു് കവിമണിദേശികവിനായകംപിള്ളയുടെ ഒരു പദ്യം ചൊല്ലാൻ തുടങ്ങും.

പച്ചൈക്കിളിയെ വാവാ
പാലും ചോറും ഉണ്ണവാ
കൊച്ചി മഞ്ഞൾ പൂശവാ
കൊഞ്ചി വിളയാടവാ
കവലൈയെല്ലാം നീങ്കവേ
കളിപ്പെഴിന്തു പൊങ്കവേ
പവഴയായ് തിറന്തു നീ
പാട്ടുവായോ തത്തമ്മാ

ലളിതസുന്ദരമായ ഇത്തരം 'മഴലൈമൊഴികൾ' ദേശികവിനായകം പിള്ളയുടെ കവിതാസാമ്രാജ്യത്തിൽ സുലഭമാണ്, കുട്ടികൾക്കുവേണ്ടി നീക്കിവച്ചിരിക്കുകയാണ്, അദ്ദേഹം തന്റെ കവിതാശക്തിയുടെ ഗണ്യമായ ഒരു വിഭാഗം. അതിനനുസരണമായ ലാളിത്യവും സൗന്ദര്യവും കവിമണിയുടെ എല്ലാ കവിതകൾക്കും ഉണ്ടുതാനും. എല്ലാ കവികൾക്കും എന്നപോലെ ദേശികവിനായകം പിള്ളയ്ക്കും ജീവിതത്തെക്കുറിച്ച് പ്രത്യേകമായൊരു വീക്ഷണവും നിലപാടും ഉണ്ട്.

ആ നിലപാടിന്റെ പശ്ചാത്തലത്തിൽ രൂപം പ്രാപിച്ചവയാണ് അദ്ദേഹത്തിന്റെ കവിതകൾ; പ്രാചീനഭാരതത്തിന്റെ സംസ്കാരസംഫുല്ലമായ വശങ്ങളാണ് അദ്ദേഹത്തിന്റെ ദൃഷ്ടിയിൽപ്പെടുന്നതു്. ഇതുകൊണ്ടുതന്നെയാണ് നിരൂപകന്മാർ പലരും കവിമണിയെ "സംസ്കാരനായകനായ കവി" എന്നു വിളിക്കുന്നതു്. സംസ്കാരം നിറഞ്ഞ ഒരു സമുദായത്തെ കെട്ടിപ്പടുക്കുന്നതിനാണ് അദ്ദേഹം വെമ്പൽകൊള്ളുന്നതു്. മലീമസമായ ഇന്നത്തെ സമുദായ വ്യവസ്ഥയെ അദ്ദേഹം ശക്തിയുക്തം എതിർക്കുന്നു. "നാഞ്ചിൽ നാട്ടു മരുമക്കൾ വഴിമാൻവിയം" എന്ന സുപ്രസിദ്ധ കൃതി ഈ പ്രതിഷേധത്തിന്റെ ഒരു സജീവപ്രതിരൂപമാണ്. അഴിമതികളേയും, അന്ധവിശ്വാസങ്ങളെയും അവലംബിച്ചു നില്ക്കുന്ന ജീർണ്ണിച്ച ജാതിസമ്പ്രദായത്തെ പ്രസ്തുത കാവ്യത്തിൽ കവിമണി, അങ്ങേയററം അപലപിക്കുന്നുണ്ട്. ഉജ്ജ്വലമായ പരിഹാസരസം അതിലെ പ്രതിപാദനരീതിക്കു് ഭംഗി വർദ്ധിപ്പിക്കുന്നു; എന്നാൽ, അതിലല്ല, അദ്ദേഹത്തിന്റെ വിജ്ഞ

യം. സാധാരണ, അന്നന്നു ജീവിതത്തിൽ നാം കാണുന്ന പല നിസ്സാര കാര്യങ്ങളേയും എത്ര കവിതാത്തോടുകൂടിയാണു് പ്രകടിപ്പിച്ചിട്ടുള്ളതു്!

ഒരു കുടുംബത്തിലെ പല അംഗങ്ങളും തമ്മിൽ, നടത്താവുള്ള വാദപ്രതിവാദങ്ങളെ ഏററവും രസാവഹമായ രീതിയിൽ ഇതിൽ ചിത്രീകരിച്ചിട്ടുണ്ടു്. 'കാരണവരുടെ' അധികാരത്തെ ഉല്ലംഘിച്ചുകൊണ്ടു് മുന്നോട്ടു പാഞ്ഞുപോകുന്ന ഒരു ഇളയ തലമുറയെ നാം അതിൽ കാണുന്നു.

സാധാരണ ജനതയുടെ ശ്രദ്ധയെ വളരെയധികം ആകർഷിച്ച അദ്ദേഹത്തിന്റെ കൃതി "മലരും മാലയു"മത്രേ. പല കാലഘട്ടങ്ങളിലായി അദ്ദേഹം എഴുതിയിട്ടുള്ള കവിതകളുടെ സമാഹാരമാണിതു്. എങ്കിലും അവയിലെല്ലാംതന്നെ കവിയുടെ സംസ്കാരപ്രതിപത്തി തെളിഞ്ഞുകാണാവുന്നതാണു്. ജീവിതത്തിന്റെ ഓരോരോ വശങ്ങളെ പരാമർശിക്കുന്നു, ആ കാവ്യഖണ്ഡങ്ങൾ. മനുഷ്യനും, പ്രകൃതിയും ഒരുപോലെ കവിയുടെ ശ്രദ്ധയെ കവന്നിട്ടുണ്ടു്.

കട്ടിഞ്ഞാണിന്റെ കടുത്ത നിയന്ത്രണത്തിൽ വളരെനേരം ഓടിക്കിതച്ചുവരുന്ന ഒരു കുതിരയുടെ ഹൃദയത്തുടിപ്പു് നിങ്ങൾക്കു് അതിൽ കേൾക്കാം. അതോടൊപ്പം തന്നെ അസ്തമനസൂര്യന്റെ സൗന്ദര്യം കാണാൻ ഒരു കൊച്ചു ബാലികയെ കവി ക്ഷണിക്കുന്നതും ദൃശ്യമാകും........" ഇങ്ങിനെ ജീവിതത്തിന്റെ ഉയർച്ചയും, താഴ്ചയും, സന്താപവും, സന്തുഷ്ടിയും എല്ലാം കെട്ടിപ്പിണഞ്ഞു കിടക്കുന്ന ഒരു ദൃശ്യമാണു് 'മലരും മാലയും' നമുക്കു് സമ്മാനിക്കുന്നതു്.

മറെറാരു രംഗം! ഒരു ഹിന്ദുവും മുസ്ലീമും ഒരുമിച്ചു ചേർന്നു് ഒരു പുരാതന ക്ഷേത്രത്തിലേക്കു് കടന്നു ചെല്ലുന്നു. ഹിന്ദു ശ്രീകോവിലിനുള്ളിൽ നിത്യനിദ്ര കൊള്ളുന്ന പ്രതിഷ്ഠയെ ലക്ഷ്യമാക്കി, ഭക്തിപരവശനായി മുന്നോട്ടു പോകുന്നു. മുസ്ലീമാകട്ടെ തന്റെ പരിസരത്തിൽ കലാസൗന്ദര്യത്തിന്റെ പ്രകാശം പരത്തിക്കൊണ്ടു് നിലകൊള്ളുന്ന പ്രതിമാശില്പങ്ങളിലേക്കു് കണ്ണോടിക്കുന്നു. അവയുടെ രൂപവും, ഭാവവും അയാളുടെ ഭാവനയെ ഉദ്ദീപിപ്പിക്കുന്നു. ആ ശില്പങ്ങളുടെ ഉള്ളിൽ തുടിക്കുന്ന ഹൃദയങ്ങളെ അയാൾ കണ്ടുമുട്ടുന്നു. മഹത്തായ ആ കലാസൃഷ്ടികൾക്കുള്ളിൽ സ്പന്ദിക്കുന്നതെന്താണെന്നു് മുസ്ലീം മനസ്സിലാക്കിക്കഴിഞ്ഞു. ഇതാണു് കവിതയുടെ ജീവൻ— ഇവരിലാരാണു് യഥാർത്ഥസത്യാന്വേഷകൻ

കവിമണിയുടെ സാഹിത്യപരമായ നേട്ടങ്ങളിൽ മികച്ചുനില്ക്കുന്ന ഒരു വിഭാഗം, പരിഭാഷാഗ്രന്ഥങ്ങളാണു്. മററു ഭാഷകളിൽനിന്നും തമിഴ് ഭാഷയിലേക്കു് പകർത്തുന്നതിൽ ദേശികവിനായകം പിള്ള അസാധാരണമായ പാടവം പ്രദർശിപ്പിക്കുന്നുണ്ടു്. പക്ഷേ തന്റെ വ്യക്തിത്വത്തെ തികച്ചും സംരക്ഷിച്ചുകൊണ്ടാണു് അദ്ദേഹം ഈ മണ്ഡലത്തിൽ വിഹരിക്കുന്നതു്.

ഉമർക്കയ്യാമിന്റെ 'റുബായത്തും' എഡ്വിൻ ആർനാൺഡിന്റെ Light of Asia യും മാണു് സുപ്രധാനമായ അദ്ദേഹത്തിന്റെ തർജ്ജമ ഗ്രന്ഥങ്ങൾ.

'റുബായത്തു്', 'ഫിററ്സ് ജറാൾഡിന്റെ' ഇംഗ്ലീഷ് പതിപ്പിനെ തികച്ചും പിൻതുടർന്നുകൊണ്ടല്ല അദ്ദേഹം പരിഭാഷപ്പെടുത്തിയിട്ടുള്ളതു്. ഫിററ്സർജെറാൾഡ്തന്നെ വളരെ സ്വാതന്ത്ര്യം കാണിച്ചിട്ടുണ്ടു്. കവിമണി കുറേക്കൂടി സ്വാതന്ത്ര്യം

കാണിച്ചു. തികച്ചും ഭാരതീയമായ ഒരു പശ്ചാത്തലം സൃഷ്ടിച്ചുകൊണ്ടു് സ്വന്തം "തനിപ്പാടൽകളായി" ആ കവിത പ്രവഹിക്കുന്നു. ഒരു ഉദാഹരണം മാത്രം:—

മെയ്യിർക്കോററ നിഴലുണ്ടു
വീച്ചും തെൻറർ കാററുണ്ടു
കൈയിർക്കമ്പൻ കവിയുണ്ടു
കലചം നിറൈയമതുവുണ്ടു
തൈവകീതം പലവുമുണ്ടു്
തെരിന്തുപാട നിയുമുണ്ടു
വൈയന്തരുമി വ്വ മൈൻറി
വാഴം ചൊർക്കം വേറുണ്ടോ.
ചിരിത്ത റോജാ മലരൈപ്പോർ
ചെപ്പുമിനിയ മൊഴിയൈക്കേൾ
"അരുത്തിയോടിവ്വുലകിൽ വ
ന്തഴകാർ നന്തവനമതിലേ
പരിത്തപ്പട്ടപ്പൈ കിറി—
പ്പൈംപൊൻ നിതിയൈപ്പുട്ടമിട്ടു
വിരിത്തു വീചി എന്നെക്കും
വിതൈക്കച്ചെൽവേൻ" എൻറതമാ.

ഭാരതീയ സംസ്കാരത്തിൻെറ വിജയസ്തംഭമെന്നോണം പ്രശോഭിക്കുന്ന ബുദ്ധഭഗവാനെക്കുറിച്ചു് ഇത്രയേറെ കവിതകൾ എഴുതിയ മററൊരു കവി തമിഴ്നാട്ടിൽ ഇല്ലതന്നെ. ആ മഹാപുരുഷൻെറ ആദർശങ്ങൾ അദ്ദേഹത്തെ പുളകംകൊള്ളിച്ചു. അതിൻെറ ഫലമാണു് 'ആചിയാജോതി' എന്ന പരിഭാഷാകൃതി.

'കരുണൈക്കടൽ' എന്ന കവിത ഇന്നും തമിഴ്നാട്ടിൻെറ ഒരററം മുതൽ മറേറ അററംവരെ അലതല്ലുന്നുണ്ടു്. അതിൻെറ ഉള്ളടക്കം ഇങ്ങിനെയാണു്.

"ഒരമ്പലത്തിൽ ദൈവപ്രീതിക്കുവേണ്ടി മൃഗബലി നടത്താനുള്ള ഒരുക്കങ്ങൾ നടക്കുകയാണു്. ബലി നടക്കാനുള്ള സന്ദർഭം സമീപിച്ചപ്പോൾ പെട്ടെന്നു് ശ്രീ ബുദ്ധൻ പ്രത്യക്ഷനാവുന്നു. അദ്ദേഹം അവരെ,ഈ നീചകൃത്യത്തിൽനിന്നു് പിൻതിരിപ്പിക്കുവാൻശ്രമിക്കുകയാണു്............ആത്മാവിൻെറ വ്യാപാരത്തെക്കുറിച്ചുള്ള പല രഹസ്യങ്ങളും അദ്ദേഹം വെളിപ്പെടുത്തുന്നു. പരിശുദ്ധമായ ആ സന്ദേശം അവിടെയുളവാക്കിയ പ്രത്യാഘാതങ്ങൾ ചിത്രീകരിക്കുന്നതിൽ കവി അനുപമമാംവിധം വിജയിച്ചിരിക്കുന്നു. എന്തോ! 'ബുദ്ധൻ' എന്നുള്ള വാക്കു കേൾക്കുമ്പോൾതന്നെ ദേശികവിനായകം പിള്ളയുടെ ഹൃദയം വികാരതരളിതമായിപ്പോകുന്നു!

പ്രസിദ്ധ ലേഖകനായ കെ. എ. അബ്ബാസ് കവിമണിയെക്കണ്ടതിനുശേഷം പ്രസ്താവിച്ചതു് ഇപ്രകാരമാണു്.

"വാർദ്ധക്യത്തിൻെറ ദൗർബല്യം ബാധിച്ചെങ്കിലും, അദ്ദേഹത്തിൻെറ ഹൃദയത്തിനൊരു യുവത്വമുണ്ടു്. രാഷ്ട്രീയകാര്യങ്ങൾ, ചരിത്രം, സാഹിത്യം, ശില്പകല—തുടങ്ങിയ എല്ലാ മണ്ഡലങ്ങളിലും ഇന്നും ആ ഹൃദയം വ്യാപരിച്ചുകൊണ്ടിരിക്കുകയാണു്........വാസ്തവത്തിൽ അദ്ദേഹം തമിഴ്നാട്ടിലെ ഒരുസാഹിത്യകാരൻ മാത്രമല്ല, ഇൻഡ്യയിലെ ഉന്നതരായ സാഹിത്യകാരന്മാരിൽ ഒരാളാണെന്നു പറയുവാനുംകൂടി ഞാൻ തയ്യാറാണു്."

അത്ര സംഭവബഹുലമല്ലാത്ത അദ്ദേഹത്തിൻെറജീവിതാദ്ധ്യായങ്ങളിലേക്കു്ഇനി നമുക്കു് ഒന്നു പ്രവേശിക്കാം. ശുചീന്ദ്രത്തിനടുത്തുള്ള "തേരൂർ" ഗ്രാമത്തിലാണു് അദ്ദേഹം ജനിച്ചതു്. ബാല്യകാല വിദ്യാഭ്യാസം അവിടെത്തന്നെ നടന്നു പിന്നീടു് കോളേജിൽ ചേർന്നു് ബി. എ. വരെ പഠിക്കുകയുണ്ടായി; പക്ഷെ എന്തോകാരണവശാൽ

അതും നിവൃത്തേണ്ടിവന്നു. കുറെനാളുകൾക്കുശേഷം (തിരുവനന്തപുരം) womens Collge-ൽ 'ലക്ച്ചററാ'യിട്ട് ഉദ്യോഗം കിട്ടി. 1931-ൽ പെൻഷൻ പററിയതോടുകൂടി, നാഗരുകോവിലിനടുത്തുള്ള 'പുത്തേരി! എന്ന ഗ്രാമത്തിൽ ശബ്ദരഹിതമായ ഒരു ജീവിതം നയിച്ചുവരുകയാണു്. ഇന്നദ്ദേഹത്തിനു് 74 വയസ്സ് കഴിഞ്ഞിട്ടുണ്ടു്. ഔദ്യോഗിക ജീവിതത്തിൻെറ തിരക്കിൽനിന്നും വിമോചനം നേടിയ ആ കലാഹൃദയം ഇന്നു് സ്വാഭാവികമായി കൂടുതൽ കൂടുതൽ കാവ്യാനുഭൂതികൾ സംഭരിച്ചുകൊണ്ടിരിക്കുന്നു.

1940-ൽ, 'ചെന്തമിഴ്‌സംഘം' ഒരു പ്രത്യേകസമ്മേളനം വിളിച്ചുകൂട്ടി, ദേശീയ വിനായകം പിള്ളക്കു് 'കവിമണി' എന്ന ബിരുദം സമ്മാനിക്കുകയുണ്ടായി. അതു്, അദ്ദേഹത്തിൻെറ കലാപ്രവൎത്തനങ്ങളുടെ സാർവത്രികമായ അംഗീകരണമാണെന്നു തന്നെ പറയാം. ഇന്നു് തമിഴ് നാട്ടിലെ യുവജനങ്ങൾക്കു് അദ്ദേഹം ഒരു "പാട്ടാ" (അപ്പൂപ്പൻ) ആണു്

പ്രസംഗമേടകളിൽ സ്ഥലം പിടിച്ചുപററാനും, രാഷ്ട്രീയ വിവാദങ്ങളിൽ പങ്കെടുക്കുവാനും താല്പര്യപ്പെടാത്ത ആ ഒതുങ്ങിയ ജീവിതം അങ്ങനെ മുന്നോട്ടു പോകുന്നു. ഇപ്പോൾ തമിഴ് ഭാഷയെ സംബന്ധിച്ച ചില ഗവേഷണങ്ങളിൽ സദാ വ്യാപൃതനായി കഴിയുകയാണു് അദ്ദേഹം.

അദ്ദേഹത്തിൻെറ കവിതകളിൽ പല വീട്ടുവീഴ്ചകളും നമുക്കു കാണാൻ കഴിയും. എങ്കിലും ആ കവിഹൃദയത്തിൽനിന്നും ഒഴുകുന്ന കവിതാപ്രവാഹത്തിൽ മുങ്ങിക്കുളിക്കാൻ ഇഷ്ടപ്പെടാത്ത ഒരു വ്യക്തിയും—പുരോഗാമിയാകട്ടെ, യാഥാസ്ഥിതികനാകട്ടെ തമിഴ് നാട്ടിൽ കാണുകയില്ല. മലയാള

## അമേരിക്കയിലെ സഞ്ചരിക്കുന്ന ഗ്രന്ഥശാലകൾ

★

—ബെററി വാസൺ—

അമേരിക്കയിലെ കർഷക കുടുംബങ്ങൾക്കു് സഞ്ചരിക്കുന്ന ഗ്രന്ഥശാലകൾ പുതിയൊരു ലോകം തുറന്നുകൊടുത്തിരിക്കുന്നു. പുസ്തക വാഹനങ്ങൾ നഗരത്തിലെ ഗ്രന്ഥശാലകളിൽനിന്നും വളരെയകന്നു് സ്ഥിതിചെയ്യുന്ന നാട്ടുമ്പുറങ്ങൾ പതിവായി സന്ദർശിക്കാറുണ്ടു്. പോസ്റ്റാഫീസുകൾ, വിദ്യാലയങ്ങൾ ഗ്രാമീണരുടെ സമ്മേളനസ്ഥലങ്ങൾ മുതലായവയൊക്കെ താല്ക്കാലിക പുസ്തകാലയങ്ങളാണു്. പുസ്തകവാഹനങ്ങൾ അവിടൊക്കെ ചെല്ലുകയും കർഷകർ തിരിച്ചേല്പിച്ച പഴയ പുസ്തകങ്ങൾക്കു പകരം പുതിയ പുസ്തകങ്ങൾ നൽകുന്നതോടൊപ്പം, അടുത്ത സന്ദർശനാവസരത്തിൽ കൊണ്ടുവരേണ്ട പുസ്തകങ്ങളെക്കുറിച്ചു് വിവരങ്ങൾ അന്വേഷിക്കുകയും ചെയ്യുന്നു.

---

മഹാകവിയായ വള്ളത്തോളിനെപ്പോലെ തമിഴ് നാട്ടുപ്പുലവരായ ദേശികവിനായകം പിള്ളയേയും കണ്ണാടക കവീന്ദ്രനായ മഞ്ചേശ്വരം ഗോവിന്ദപ്പൈയേയും കേരളത്തിൻെറ സന്താനങ്ങളെന്നു നിലയ്ക്കു നമുക്കഭിമാനിച്ചു കൂടേ?

1920-ലാണ്‌ ആദ്യമായി ഒരു സഞ്ചരിയ്ക്കുന്ന ഗ്രന്ഥാലയം അമേരിക്കയിൽസ്ഥാപിതമായതു്. മേരിലാൻഡിലെ ഗ്രാമപ്രദേശങ്ങൾ സന്ദർശിക്കുന്ന പുസ്തകങ്ങൾ നിറച്ച ഒരു കുതിരവണ്ടിയായിരുന്നു അതു്. പക്ഷേ 1930-ഓളം ചെന്നിട്ടേ ആ ആശയത്തിന്‌ പ്രചാരം സിദ്ധിച്ചുള്ളു. അന്ന്‌ ടെന്നിസ്സിവാലി അതാറിററിയുടെ നേതൃത്വത്തിൽ, ഏതാനും സഞ്ചരിക്കുന്ന ഗ്രന്ഥശാലകൾ, ഒരു പരീക്ഷണമെന്ന നിലയിൽ, സംഘടിതമായി. ആ ഉദ്യമം വളരെ വിജയകരമായിരുന്നു ടെന്നിസ്സി താഴ്‌വരയിൽ ഇന്ന്‌ രണ്ടു പ്രാദേശികഗ്രന്ഥാലയങ്ങളും, അവയിലുൾപ്പെട്ട 22 ഘടകങ്ങളും വിലയേറിയ സേവനം അനുഷ്ഠിയ്ക്കുന്നുണ്ടു്. ഇപ്പോൾ അലബാമ, അർകൻസാസ്‌, ജാർജിയ, കെൻറക്കി, കരോലീന, വെർജീനിയ, ടെന്നിസ്സി എന്നീ എട്ടു തെക്കൻ സ്റ്റേററുകളിലുംകൂടി ആകെ 14 പ്രാദേശിക ഗ്രന്ഥാലയങ്ങൾ പ്രവർത്തിക്കുന്നുണ്ടു്.

ലൂയിസിയാനാ സ്റ്റേററിൽ ഒരു പുസ്തകവാഹനം ഏതാണ്ടു് 1500 മൈൽ പ്രതിമാസം സഞ്ചരിക്കുന്നു. ഗൃഹങ്ങൾ, സ്റ്റോറുകൾ, സ്കൂളുകൾ തുടങ്ങി നാനൂറോളമിടങ്ങളിൽ അതു് നിൽക്കാറുണ്ടു്. അതിൻെറ യാത്രാമാർഗ്ഗങ്ങൾ മുൻകൂട്ടി പ്രസിദ്ധപ്പെടുത്തുന്നു. കാലാവസ്ഥ അനുകൂലമാണെങ്കിൽ, വായനക്കാരുടെ സൗകര്യത്തെ ഉദ്ദേശിച്ച്‌ മേശയും, പീഠങ്ങളുംകൂടി വാഹനത്തോടു ഘടിപ്പിച്ചിരിക്കും. അതിനുചുററും വന്നുകൂടുന്നവരിൽ തൊഴിലാളികളും, കുഞ്ഞുങ്ങളോടുകൂടിയ അമ്മമാരും, വടികളേന്തിയ വൃദ്ധന്മാരും, ഇതിനൊക്കെ പുറമേ ആകാംക്ഷാഭരിതരായ ബാലികാബാലന്മാരും ഉൾപ്പെടും. പുസ്തകവാഹനം സന്ദർശിക്കുവാൻവേണ്ടി മാത്രം രണ്ടും മൂന്നും മൈലുകൾ നടന്നുവരുന്ന പുസ്തകപ്രേമികളും ചുരുക്കമല്ല.

യുണൈററഡ്‌സ്റ്റേററ്‌സിൻെറ വിവിധഭാഗങ്ങളിലായി 500-ലധികം പുസ്തകവാഹനങ്ങൾ ഇന്നു പ്രവർത്തിക്കുന്നു. 33 സ്റ്റേററുകളിൽ ഇത്തരത്തിലുള്ള സഞ്ചാരിഗ്രന്ഥശാലാപ്രസ്ഥാനം നടപ്പാക്കിയിട്ടുണ്ടു്. ഓഹിയോയും, കാലിഫോർണിയായും മററും പ്രതിവർഷം 25-ം, 30-ം പുസ്തകവാഹനങ്ങൾ ഉപയോഗപ്പെടുത്തുന്നു.

കാലിഫോർണിയായിൽ കേൺകൗണ്ടിയിലെ 8170 ചതുരശ്രമൈൽ വിസ്താരം വരുന്ന പ്രദേശം മുഴുവൻ ഈ ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ പ്രവർത്തനപരിധിയിലുൾപ്പെടുന്നു. കൗണ്ടിയുടെ തലസ്ഥാനത്തിൽ സ്ഥാപിച്ചിരിയ്ക്കുന്ന കേന്ദ്രഗ്രന്ഥാലയത്തിൽനിന്നും പുറപ്പെടുന്ന വാഹനങ്ങൾ സ്കൂളുകളിലും, സ്റ്റോറുകളിലും, പോസ്റ്റാഫീസുകളിലുമായി സ്ഥാപിച്ചിരിക്കുന്ന 174 ചെറിയ ഗ്രന്ഥാലയങ്ങൾ സന്ദർശിക്കുന്നു. അതിൻശേഷം കർഷക തൊഴിലാളികളുടെ താവളങ്ങൾ മരുഭൂമിയിലെ ബോറക്സ്‌ ഖനികൾ, എണ്ണഖനികൾ ഇവിടങ്ങളിലേയ്ക്കാണവയുടെ യാത്ര.

കേൺകൗണ്ടിയിലെ പ്രാദേശിക പുസ്തകാലയങ്ങളുടെ ചുമതല വഹിക്കുന്നവർ പുസ്തകവിതരണം നടത്തുക മാത്രമല്ല, നാട്ടുകാർക്കാവശ്യമായ പുസ്തകങ്ങൾ ഏതെല്ലാമാണെന്ന്‌ അന്വേഷിക്കുകയും ചെയ്യുന്നു. ഇഞ്ചിനീയറിങ്ങിനെക്കുറിച്ചോ, പരുത്തിയെക്കുറിച്ചോ, അമേരിക്കൻ ചരിത്രത്തെക്കുറിച്ചോ ഉള്ള ഒരു പുസ്തകമാണാവശ്യപ്പെട്ടതെന്നിരിയ്ക്കട്ടെ. കൗണ്ടിയിലെ കേന്ദ്രഗ്രന്ഥാലയത്തിൽ ആ പുസ്തകമില്ലെങ്കിൽ സ്റ്റേററിലെ പ്രധാനപ്പെട്ട പബ്ലിക്‌ലൈബ്രറിയിലേയ്ക്കാണപേക്ഷ പോവുക. അ

വിടെയുമില്ലെങ്കിൽ സർവകലാശാലാ ഗ്രന്ഥാലയത്തിൻെറ സഹായം അഭ്യർത്ഥിയ്ക്കപ്പെടുന്നു.

കാലിഫോർണിയായിൽ ആകെക്കൂടി 3600 പുസ്തക വിതരണാലയങ്ങൾ ഉണ്ടു്. പബ്ളിക് ലൈബ്രറികളിലും, സർവകലാശാലാ ലൈബ്രറികളിലും കിട്ടാവുന്ന പുസ്തകങ്ങളുടെ ക്യാററലാഗ് ഓരോ പ്രാദേശിക ഗ്രന്ഥാലയത്തിനും നൽകുന്നതാണു്. അതുപയോഗിച്ചു് ആവശ്യമുള്ള ഏതു പുസ്തകവും വായനക്കാരനു് വരുത്തിക്കൊടുക്കുവാൻ ഗ്രന്ഥാലയാധികൃതൎക്കു് കഴിയും.

ഓഹിയോയിലെ കർഷകസംഘടന ഒരു പുസ്തകോപദേശകസമിതി രൂപീകരിച്ചിരിയ്ക്കുന്നു. 1500 ശാഖകൾ ഈ സമിതിക്കുണ്ടു്. ശാഖാംഗങ്ങളുടെ സമ്മേളനങ്ങളിൽ കർഷകൎക്കേററവും ഉപയുക്തമായ വിഷയങ്ങൾ പ്രതിപാദിക്കുന്ന പുസ്തകങ്ങളെക്കുറിച്ചു് ചർച്ചകൾ നടത്തുകയും, നിർദ്ദേശങ്ങൾ കേന്ദ്രത്തിലേയ്ക്കു് അയയ്ക്കുകയും ചെയ്യുന്നു. ശാഖാസമിതികൾ മുഖേന എന്തെന്തെല്ലാം പുസ്തകങ്ങളാണാവിഷയങ്ങളെക്കുറിച്ചുള്ളതു് എന്ന വിവരം കേന്ദ്രം വായനക്കാരെ അറിയിക്കുന്നു. പുസ്തകവാഹനങ്ങൾ എത്തുമ്പോൾ ആവശ്യമുള്ള പുസ്തകങ്ങൾ അവൎക്കു കിട്ടുകയും ചെയ്യുന്നു.

അമേരിക്കയിലെ കർഷക കുടുംബങ്ങൾക്കു് എല്ലാത്തരം പുസ്തകങ്ങളും ആവശ്യമാണു്. ലോകകാര്യങ്ങൾ, സോഷ്യലിസം, റഷ്യയുമായുള്ള ബന്ധം, രസതന്ത്രം, ഇഞ്ചിനീയറിങ്ങ്, ഫോട്ടോഗ്രാഫി, പോഷകസാധനങ്ങൾ എന്നിങ്ങനെ ഒരു നൂറു കൂട്ടം കാര്യങ്ങൾ അവരുടെ അന്വേഷണ പരിധിയിൽപെടുന്നു. കഥകളും കവിതകളും അവൎക്കു ആവശ്യമാണു്. ശിശുക്കൾക്കാകട്ടെ ഭംഗിയുള്ള ചിത്രങ്ങൾ കൊണ്ടു മോടിപിടിപ്പിച്ച കഥാഗ്രന്ഥങ്ങളാണു് ഇഷ്ടം. പൊതുവേ പറഞ്ഞാൽ, സാങ്കേതികവും, വിജ്ഞാനപ്രദവും ആയ ഗ്രന്ഥങ്ങളാണു് വിനോദപ്രദങ്ങളായവയേക്കാൾ വായനക്കാൎക്കു് അധികം ആവശ്യം.

ഓഹിയോയിലെ കർഷകസംഘം പ്രതിമാസം പ്രസിദ്ധപ്പെടുത്താറുള്ള ബുള്ളററിനിൽ, ഒരു വിഭാഗം മുഴുവൻ, പുസ്തകനിരൂപണങ്ങളും, വായനക്കു് ശുപാൎശ ചെയ്യപ്പെടുന്ന പുസ്തകങ്ങളുടെ പേരുകളും പ്രസിദ്ധീകരിയ്ക്കാൻ വിനിയോഗിയ്ക്കപ്പെടുന്നു. ഗ്രാമത്തിലെ തപാലാഫീസിനോടനുബന്ധിച്ചു് പുസ്തകപ്രദൎശനങ്ങളേർപ്പെടുത്തുവാനും, സഹകരണസ്റ്റോറിനോടു് ചേൎത്തു് പുസ്തകവില്പനാലയങ്ങൾ സ്ഥാപിക്കുവാനും കർഷകസംഘടന ശ്രമിയ്ക്കുന്നുണ്ടു്.

ഓഹിയോയിലെ ഒരു കർഷകൻ പുസ്തകങ്ങളോടുള്ള തൻെറ മനോഭാവത്തെക്കുറിച്ചു് ഒരു ലേഖകനോടു് സംസാരിച്ചതിങ്ങനെയാണു്:— "പുസ്തകവായന ഒരു കൃഷിക്കാരനാവശ്യമാണെന്നു് ഞാനിതുവരെ വിചാരിച്ചിരുന്നില്ല. സമയമുള്ളപ്പോഴൊക്കെ ഉപയോഗിക്കാവുന്ന ഒരു വിനോദസാധനമായി മാത്രമേ ഞാൻ പുസ്തകത്തെ കരുതിയിരുന്നുള്ളു. ഒരു കൃഷിക്കാരനു് വളരെയൊന്നും സമയം കിട്ടാറുമില്ല. പക്ഷേ ഇപ്പോൾ എൻെറ മനസ്സു് മാറുവാനാരംഭിച്ചിരിക്കുന്നു. ലോകത്തു് നടക്കുന്ന കാര്യങ്ങളെക്കുറിച്ചൊക്കെ അറിയുവാൻ എനിയ്ക്കു് വളരെ ഉത്കണ്ഠയുണ്ടു്. കളകളേയും, ചാഴികളേയും കുറിച്ചറിയേണ്ടതുപോലെ, ഈ വക കാര്യങ്ങളെപ്പററിയും വളരെ കൂടുതൽ എനിക്കു് മനസ്സിലാക്കണം. മണ്ണറിയ്ക്കൽ, പോഷകസാധനങ്ങൾ തുടങ്ങി ഞങ്ങൾക്കു ദിനംപ്രതി കൈകാര്യം ചെയ്യേ

ങ്ങിവരുന്ന കാർഷികപ്രശ്നങ്ങളെക്കുറിച്ചും ഇനിയും വളരെ വിവരങ്ങൾ എനിക്കുറിയേണ്ടിയിരിക്കുന്നു."

വൈററ്ഹൗസ് (ഓഹിയോ) എന്ന പട്ടണത്തിൽ പുസ്തകവാഹനത്തിന്റെ ശനിയാഴ്ച രാത്രിതോറുമുള്ള ആഗമനം പ്രധാനപ്പെട്ട ഒരു പ്രതിവാരസംഭവമാണ്. അവിടെത്തന്നെയുള്ള മറെറാരു പട്ടണത്തിൽ അദ്ധ്യാപക-രക്ഷകർത്താക്കൾ ആഴ്ചതോറും വിദ്യാലയയോഗങ്ങൾ കൂടാറുള്ളപ്പോഴാണതിന്റെ വരവ്.

ഈ പ്രസ്ഥാനംകൊണ്ടുള്ള ഗുണം ഗ്രാമീണർക്ക് മാത്രമല്ലാ നഗരവാസികൾക്കുകൂടി ഉണ്ടാകാറുണ്ട്. ഉദാഹരണത്തിന് ന്യൂയാർക്ക് പബ്ളിക്ലൈബ്രറി അടുത്തുള്ള സ്റ്റാറെറൻ ഐലണ്ടിന്റെ ഉപയോഗത്തിനായി റിച്ച്മണ്ട് ഗ്രന്ഥാലയം എന്നൊരു പുസ്തകവാഹനം ഏർപ്പെടുത്തിയിട്ടുണ്ട്. 1800 കുട്ടികളും, 400 മുതിർന്നവരും ഈ ഗ്രന്ഥാലയത്തിലെ അംഗങ്ങളാണ്. 608-ഓളം പുസ്തകങ്ങൾ പ്രതിദിനം കൈമാററം ചെയ്യപ്പെടാറുമുണ്ട്.

ആഴ്ചതോറും നാലുദിവസം നീണ്ടുനിൽക്കുന്ന യാത്രക്കിടയിൽ റിച്ച്മണ്ട് ഗ്രന്ഥാലയം പതിനാറിടത്തു് താവളമടിക്കാറുണ്ട്. മററു ചില സ്റ്റേററുകളിൽ യാത്രകൾ രണ്ടാഴ്ചവരെ നീണ്ടുനിൽക്കും. ഈ വാഹനങ്ങളുടെ നിർമ്മിതിയെക്കുറിച്ചാണെങ്കിൽ, പഴയ സേനാവഹനങ്ങളും, ജീപ്പുകളും, ട്രക്കുകളും മററുമൊക്കെ ഗ്രാമീണരുടെ ഉത്സാഹത്താൽ പുസ്തകശാലകളായി മാറുക സാധാരണയാണ്.

സഞ്ചരിക്കുന്ന ഗ്രന്ഥാലയങ്ങൾ പൊതുവേ സംജാതമാക്കിയിട്ടുള്ള ഉത്സാഹം ദേശീയമായ അടിസ്ഥാനത്തിൽ ഈ പ്രസ്ഥാനത്തെ സംഘടിപ്പിക്കുന്നതിനാവശ്യമായ ധനസഹായം നൽകേണ്ടതാണെന്ന അഭിപ്രായം കാൺഗ്രസ്സിലെ ചില അംഗങ്ങളിൽ ഉളവാക്കിയിട്ടുണ്ട് അതോടൊപ്പം കർഷകസംഘടനകളും, ഗ്രാമീണ ഗ്രന്ഥാലയസംഘങ്ങളും മററും ഈ പ്രസ്ഥാനത്തിന്റെ പരിധികൾ വിപുലമാക്കാൻ തീവ്രമായി പരിശ്രമിക്കുന്നു.

യു. എസ്. ഐ. എസ്.

തർജ്ജിമ—ആർ.

---

## രൂപങ്ങൾ—

സി. കെ. കടവൂർ

❁

പി. ദാമോദരൻപിള്ള

---

ആകെ 8 കഥകൾ അടങ്ങിയതാണ് ഈ ഗ്രന്ഥം, "മടക്കയാത്ര" എന്ന ആദ്യത്തെ കഥയിൽ, കഥാനായകൻ മാധവൻ ഉപജീവനത്തിനുവേണ്ടി തന്റെ നാടിനെയും, വീടിനെയും, താൻ സ്നേഹിച്ചിരുന്ന പെണ്ണിനെയും, ഉപേക്ഷിച്ച്, വിദേശങ്ങളിൽപോയി കുറെകാലം താമസിച്ച ശേഷം പോയതുപോലെതന്നെ തിരിച്ചെത്തുമ്പോഴേയ്ക്ക് പഴയ വീടല്ല; അമ്മയില്ല; ആ പെണ്ണുമില്ല. കരാർ അനുസരിച്ച് 500 രൂപ സ്ത്രീധനം കിട്ടാത്തതിനാൽ ഭർത്താവ് ഉപേക്ഷിച്ച ഗൗരിക്കുട്ടി കാലാന്തരത്തിൽ ഗർഭവതിയായി ഉഗ്രശാസനനായ പിതാവിനാലും ഉപേക്ഷിക്കപ്പെടുന്നതും, ഒടുവിൽ തെരുവാധാരമായി മരിക്കുന്നതുമാണ് രണ്ടാമത്തെ കഥയിലെ പ്രതിപാദ്യം. പാർട്ടിയി

ലെ പ്രമുഖർ മന്ത്രിമാരായിത്തീന്നപ്പോൾ പഴയ സഹപ്രവത്തകനെന്ന നിലയിൽ അവരെ കാണാൻ ചെല്ലുന്ന ഒരു "സ്വാതന്ത്ര്യഭട"ൻെറ ദുരനുഭവങ്ങൾ മൂന്നാമത്തെ കഥയിൽ കാണുന്നു. "പപ്പുപിള്ളസ്സാർ" എന്ന അടുത്ത കഥ ഒരു പ്രൈമറിസ്കൂൾ അദ്ധ്യാപകൻെറ ജീവിതചിത്രമാണു്. "തിരിച്ചേൽപ്പിക്കൽ" എന്ന പിന്നത്തെ കഥയിൽ വളരെയൊന്നും കഥയുള്ളതായി വിചാരിക്കാൻ വയ്യ ഒരു പക്ഷെ "റദ്ദുചെയ്ത പ്രേമം" ആണു് ഈ സമാഹാരത്തിലെ ഓജസ്സേറിയ കഥയെന്നുതോന്നുന്നു താഴ്ന്നനിലയിൽ നിന്നു വളരെ ഉയന്ന പദവിയിലെത്തിയ ഒരു നടി പഴയ കാമുകനെ വിസ്മരിക്കാൻ പണിപ്പെട്ടു ശ്രമിക്കുന്നതും, ഒരു "ഗാനരത്ന"ത്തിനെ സ്നേഹിക്കാൻ വെമ്പുന്നതിന്നിടയിൽ അയാൾ ആ പൂർവ്വ കാമുകൻതന്നെയാണെന്നു് വെളിപ്പെടുന്നതുമാണു് ഇതിലെ ഇതിവൃത്തം. സ്വാതന്ത്ര്യസമരത്തിൻെറ "ലഗുഡാഭിഘാത"ത്താൽ ക്ഷയംപിടിച്ചു മരിക്കുന്ന ഒരു പാവപ്പെട്ട വിദ്യാർത്ഥിയെച്ചൊല്ലി സങ്കടപ്പെടേണ്ടി വന്ന ഒരു പിതാവിനെയാണു് "ത്യാഗനിർവൃതി" എന്ന കഥയിൽ നാം കാണുന്നതു്. "ഗ്രാമകന്യ"യിൽ, നാട്ടുമ്പുറത്തെ ഒരു വേലക്കാരിപ്പെണ്ണു് സ്വാമിനിയുടെ തിരസ്കാരത്താൽ നിരാധാരയായി പട്ടണത്തിൽ വരുമ്പോൾ ഒരു ദല്ലാലുകാരൻ അവളെ സൂത്രത്തിൽ ഒരു വേശ്യാലയത്തിൽ കൊണ്ടുചെന്നു് അവിടത്തെ "ലൈഫ് മെമ്പറാ"ക്കിത്തീക്കുന്നതായും കാണുന്നു.

കഥകൾ എല്ലാംതന്നെ പാവപ്പെട്ടവരെയും, അവരുടെ നിസ്സഹായതയേയും വെളിപ്പെടുത്തുന്നവയാണു് എന്നു് ഇനി എടുത്തു പറയേണ്ടതില്ല. ഗ്രന്ഥകാരനു്, പൊതുവെപറഞ്ഞാൽ, സാമാന്യം നല്ല പാടവത്തോടെ രംഗങ്ങൾ, സംഭവങ്ങൾ, വ്യക്തികൾ എന്നിവ ചിത്രീകരിക്കാൻ കഴിഞ്ഞിട്ടുണ്ടു്. കഥകൾ അനാവശ്യമായി വലിച്ചുനീട്ടാൻ അദ്ദേഹം ശ്രമിച്ചിട്ടില്ലെന്നുള്ളതു് അഭിമാനകരംതന്നെയെന്നു സമ്മതിക്കണം. സാരമായ കാര്യങ്ങൾ മാത്രം പറയുകയെന്നതാണു് ഗ്രന്ഥകാരൻെറ രീതി. വളരെയധികം വാക്കുകളുടേയോ, വൈചിത്ര്യത്തിൻേറയോ ഉടമസ്ഥത അദ്ദേഹത്തിനില്ല. പക്ഷെ ഉള്ളതുകൊണ്ടു് ഓണംപോലെ എന്ന ന്യായമനുസരിച്ചു്, മിതത്വംകൊണ്ടു് സാമാന്യം ശോഭിക്കുന്ന ഒരു പ്രദർശനം അദ്ദേഹത്തിനു് സാധിച്ചിട്ടുണ്ടെന്നു പറയാം. മേൽപ്പറഞ്ഞ "റദ്ദുചെയ്ത പ്രേമം" എന്ന കഥയാൽ ഒരു കലാകാരൻ എന്ന നിലയിൽ ഗ്രന്ഥകാരനു് അത്ര അഗണ്യമല്ലാത്ത ഒരു കഴിവുണ്ടെന്നു്, അഥവാ, അതുണ്ടാകാമെന്നു് ധാരാളം വെളിപ്പെട്ടിട്ടുണ്ടു്, എന്നാൽ ആ കഥ കൂട്ടത്തിൽനിന്നു് വിട്ടുനിൽക്കുന്ന ഒരു മട്ടാണു് കാണിക്കുന്നതു്. എന്തെന്നാൽ അതു വെറും പാവങ്ങളുടെ കഥയല്ല; അതിൻെറ ഉദ്ദേശം വെറും പ്രചാരവേലയുമല്ല. ഒരു പക്ഷെ അതിൻെറ വിജയത്തിനു കാരണവും ഈ വ്യത്യാസംതന്നെയായിരിക്കാം.

"പപ്പുപിള്ളസ്സാർ", "സ്വാതന്ത്ര്യഭടൻ", എന്നീ കഥകൾ പ്രചാരവേലയെപ്പററിയുള്ള ഭ്രമം അനിയന്ത്രിതമായതിനാൽ കഥകളല്ലാതായി കലാശിച്ചിട്ടുണ്ടു്. പക്ഷെ അവയിലെ ചിത്രങ്ങൾ നിർജ്ജീവങ്ങളാണെന്നു് ഇതുകൊണ്ടു് അത്ഥമാകുന്നില്ല. ഒരു പക്ഷെ ഗ്രന്ഥകാരൻെറ കൂടുതൽ കഴിവും സാമാന്യം തെളിച്ചമുള്ള സജീവ ചിത്രങ്ങൾ രചിക്കുന്നതിനുവേണ്ടിയല്ലേ ചെലവഴിക്കപ്പെട്ടിട്ടുള്ളതെന്നുപോ

## ശ്രീമദ് ഭഗവത്ഗീത
## വാചസ്പതി

★

—ഏ. ജി—

മതത്തെയും ദർശനത്തെയും അന്യാദൃശ മാംവണ്ണം ഇണക്കി ഭിന്നരുചികളായ തത്വാന്വേഷകന്മാർക്ക വേണ്ടത്ര പ്രകാശവും പ്രചോദനവും നൽകുന്ന വിശേഷോത്തരഗ്രന്ഥങ്ങളിൽ അഗ്രഗണ്യമാണല്ലോ ശ്രീമദ് ഭഗവദ്ഗീത. പ്രാചീനകാലത്തുതന്നെ ഗീതയുടെ നിസ്തുലമായ പ്രാമാണ്യം അംഗീകരിക്കപ്പെട്ടിരുന്നു. അതുകൊണ്ടാണ് വേദാന്തപ്രസിദ്ധമായ പ്രസ്ഥാനത്രയത്തിൽ ഉപനിഷത്തുകളോടും ബ്രഹ്മസൂത്രത്തോടും കിടപിടിക്കുന്ന ഒരു സ്ഥാനം ഗീതയ്ക്കും നല്കപ്പെട്ടിട്ടുള്ളതു്. കൂടാതെ ബ്രഹ്മസൂത്രങ്ങളിൽ ഒന്നിലേറെത്തവണ ഗീത പരാമർശിക്കപ്പെട്ടിട്ടുണ്ടു്. ഒരു പടികൂടെ കടന്നു് ഗീതയെ ഉപനിഷത്സാരമായും ഉപനിഷത്തായിതന്നെയും പരിഗണിച്ചു വരുന്ന പാരമ്പര്യവും ഭാരതത്തിൽ ഉറച്ചുകഴിഞ്ഞിരിക്കുന്നു.

ഇത്ര വമ്പിച്ച പ്രാധാന്യമുള്ള ഒരു മതഗ്രന്ഥത്തിന്റെ തുണതേടി അനവധി സമ്പ്രദായപ്രവർത്തകരും പണ്ഡിതന്മാരും വ്യാഖ്യാനസംരംഭത്തിൽ ഏർപ്പെട്ടിട്ടുള്ളതും അത്ഭുതാവഹമല്ല. ഇന്നു പ്രചാരത്തിലിരിക്കുന്നസംസ്കൃതവ്യാഖ്യാനങ്ങളിൽഎത്രയും പഴക്കമേറിയതത്രേ ശാങ്കരഭാഷ്യം. അതിൽപോലും മററു വ്യാഖ്യാതാക്കന്മാരെ സ്മ

---

ലും സംശയിക്കണം. എങ്കിലും ചിത്രങ്ങൾ മാത്രമായാൽ കഥയാകണമെന്നില്ലല്ലോ. പപ്പുപിള്ളസ്സാർ കഷ്ടപ്പെട്ടു് ജോലിനോക്കുന്നതിനിടയിൽ പട്ടിണികിടന്നു ചാകുന്നു; സ്വാതന്ത്ര്യഭടൻ ആത്മാർത്ഥതയോടെ പൊരുതിയെങ്കിലും പഴയ കൂട്ടുകാരായ പുതിയ മന്ത്രിമാരുടെ ഗേററിനുള്ളിൽ പ്രവേശനമില്ല. ഈ രണ്ടു വിഷയങ്ങളിൽ കഥയെന്നു പറയത്തക്ക യാതൊന്നുമില്ലെന്നോ മേൽപ്പറഞ്ഞതിനർത്ഥമുള്ള പ്രചാര വേലയെപ്പററി ഓർക്കുമ്പോൾ ഗ്രന്ഥകാരൻ കലയോടുള്ള കടമ മറക്കുകയാണു് ചെയ്യുന്നതു്. അതു് ആത്മാർത്ഥതയുടെ ലക്ഷണമല്ല താനും. ഔചിത്യഹാനിക്കു് വേറെയും ഉദാഹരണങ്ങൾ ഈ ചെറുഗ്രന്ഥത്തിൽ കണ്ടേക്കാം. എങ്കിലും പൊതുവേ, ഏകാഗ്രതയെ ഭഞ്ജിക്കത്തക്കവിധം ഓർക്കാപ്പുറത്തു പാഞ്ഞുകയറി പ്രചാരവേല ചെയ്യുന്നതിനു് ഉദാഹരണങ്ങൾ വിരളമാണു്. മറെറാരുതരത്തിൽ പറഞ്ഞാൽ, പ്രചാരവേലതന്നെ ലാക്കാക്കുന്ന കഥകൾ ഉണ്ടെന്നിരുന്നാലും, മററു കഥകളിലുംകൂടി അതു് സംക്രമിച്ചു് ശല്യം ചെയ്യുന്നതിനു് പറയത്തക്ക ഉദാഹരണങ്ങളൊന്നുമില്ലെന്നു സാരം. അത്രത്തോളം നന്നുതന്നെ.

ഗ്രന്ഥകാരനു് കൂടുതൽ പരിശ്രമിച്ചാൽ, കൂടുതൽ നിരീക്ഷണകുശലതയോടെ പലതും ജീവിതത്തിൽനിന്നു് മനസ്സിലാക്കാൻ കഴിഞ്ഞേക്കും. ഇപ്പോഴത്തെ വിഷയവൈചിത്ര്യശൂന്യത അങ്ങനെ പരിഹരിക്കപ്പെടാവുന്നതാണു്. ആ പരിശ്രമത്തിനു് തയാറുണ്ടെങ്കിൽ കൂടുതൽ എഴുതാനും, ഇല്ലെങ്കിൽ എഴുതാതിരിക്കാനും പരിശീലിക്കുന്നതാണു് നന്നു്.

—

രിച്ചിട്ടുള്ള സ്ഥിതിക്ക് നെടിയ നൂററാണ്ടുകളായി പരീക്ഷിച്ചും പഠിച്ചും ആരാധിച്ചും വരുന്ന ഒരു മഹാഗ്രന്ഥമാണ് ഗീതയെന്നു സ്പഷ്ടം. പാശ്ചാത്യരുടെ ശ്രദ്ധയിൽ ഗീത ആദ്യമായി കൊണ്ടുവരപ്പെട്ടതു് വാറൺഹേസ്റ്റിംഗ്സിൻെറ കാലത്തായിരുന്നു. അതിൽപിന്നെ അവർ ചൊരിഞ്ഞുപോന്നിട്ടുള്ള ഏകകണ്ഠമായ പ്രശംസ ആംഗലാഭിജ്ഞരായ പല ഭാരതീയരെയും ഗീതയിൽ ബദ്ധശ്രദ്ധരാക്കി. ആ കൂട്ടത്തിൽ ഏററവും മികച്ചവരത്രെ ടിലാക്കും, ഗാന്ധിയും, അരവിന്ദനും. ഈ മഹത്തുക്കൾ അത്ഭുതകരമായ പ്രായോഗികസാദ്ധ്യതകൾ ഗീതയിൽ കണ്ടു. അവയിലൂടെ താന്താങ്ങളുടെ ജീവിതദർശനങ്ങൾക്കു ഉറപ്പും പൊലിമയും സമ്പാദിക്കാൻ മുതിരുകയും ചെയ്തു. അങ്ങനെയാണ് കർമ്മയോഗശാസ്ത്രവും, അനാസക്തിയോഗവും, ഗീതോപന്യാസങ്ങളും രൂപമെടുത്തതു്.

ഗീതയെക്കുറിച്ചോർക്കുമ്പോൾ ആരെയും പരിഭ്രമിപ്പിക്കുന്ന വസ്തുത അതിനുണ്ടായിട്ടുള്ള വ്യാഖ്യാനങ്ങളുടെ സംഖ്യയും വൈവിദ്ധ്യവുമാകുന്നു. മതവിഭാഗങ്ങളും ദർശനഭേദങ്ങളും ഗീതയേ അവരവരുടെ മൂലപ്രമാണമായി കണക്കാക്കി. അവർ പരസ്പരം വിയോജിക്കുന്നതിലും കഠിനമായി കലഹിക്കുന്നതിലും അത്ഭുതപ്പെടേണ്ടതില്ല. പിമ്പിൽ വന്ന ഒട്ടേറെ വ്യാഖ്യാതാക്കന്മാർ ശങ്കരാചാര്യരുടെ ബുദ്ധിശക്തിയെ വാഴ്ത്തുന്നുണ്ടെങ്കിലും, അദ്ദേഹത്തിൻെറ ഗീതാഭാഷ്യത്തെ എതിർക്കുന്നതായി കാണാം. ഗീതയിൽ ശങ്കരൻ കാണുന്ന അദ്വൈതപരത അവിടില്ലെന്നത്രേ അവരുടെ ആക്ഷേപസാരം. നിഷ്പക്ഷമായി ഗീത പരിശോധിക്കുന്ന ആധുനികന്നും തോന്നാവുന്ന ഒരഭിപ്രായമാണു ഗീത അദ്വൈതമല്ല പ്രസംഗിക്കുന്നതെന്നു്. പലശ്ലോകങ്ങളിൽ ശങ്കരൻ ചൂണ്ടിക്കാണിക്കുന്ന അർത്ഥം വസ്തുത് വിസ്മതുപോലെ വ്യുത്പാദകവുമായിട്ടുണ്ടു്. പലയാവാഹമെന്നാപ്പോഴും അദ്ദേഹത്തിൻെറ ഭാഷ്യം മതജീവിതത്തിന്നാത്യന്തം ഉതകുന്ന പ്രചോദനം നല്കുന്നതിൽ നിസ്തുലമായി വിജയിക്കുന്നുമുണ്ടു്! ഒരുപക്ഷേ അതു വ്യാഖ്യേയ ഗ്രന്ഥത്തിൻെറ എന്നപോലെ വ്യാഖ്യാതാവിൻെറയും വ്യക്തി! മഹത്വത്തിൻെറ ഫലമാകാം. ഏതായാലും ഗീതാഭാഷ്യങ്ങൾ ഉരച്ചുനോക്കി, വില മതിക്കുവാൻ സാഹസപ്പെടുന്നവർ അവശ്യം ഓർക്കേണ്ട ഒരു സംഗതിയാണു് മുകളിൽ ചേർത്തിട്ടുള്ളതു്.

ശങ്കരൻെറ ഈ അദ്വൈതപക്ഷപാതത്തെ എതിർക്കുന്ന ആധുനികരിൽ മുമ്പനാണു ലോകമാന്യബാലഗംഗാധരതിലകൻ. കർമ്മയോഗമത്രേ ഗീതാസാരം എന്നു സ്ഥാപിച്ചെടുക്കുവാൻ അദ്ദേഹം തൻെറ ഗുരുതരമായ ഗീതാരഹസ്യം ചമച്ചിരിക്കുന്നു. ഒട്ടേറെ പാണ്ഡിത്യഡംബരം നിറഞ്ഞു തുളുമ്പുന്ന ഈ ഗ്രന്ഥത്തെ മാനിക്കുന്നെങ്കിലും ഇതിലെ സിദ്ധാന്തത്തോടു ഗാന്ധിജി വിയോജിച്ചിട്ടുള്ള കാര്യം പ്രസിദ്ധമാണല്ലോ. ഗീതാരഹസ്യത്തിൻെറ വില ഇരുത്താൻ പുറപ്പെടുന്നവൻ അതിൻെറ രചനയ്ക്കു പ്രേരകമായിരുന്ന രാഷ്ട്രീയവും സാമുദായികവുമായ ഭാരതീയ പരിതസ്ഥിതികൾ മറക്കരുതു്. ഏറിയകാലമായി ശോച്യമായ പരാധീനതയിൽ ആണ്ടുപോയിരുന്ന ഹിന്ദുജനതയെ ഉദ്ധരിക്കുക; അവരുടെ ആലസ്യത്തെയും ക്ഷുദ്രമായ ഹൃദയദൌർബല്യത്തെയും തട്ടിനീക്കി തത്സ്ഥാനത്തു വീര്യത്തെയും ഉത്സാഹത്തെയും കർമ്മകൗശലത്തെയും പ്രതിഷ്ഠിക്കുക—ഇതായിരുന്നു തിലകരുടെ ലോകമാന്യമായ ഉദ്ദേശ്യം. ഹിന്ദുക്കൾക്കു് എന്നും പൂജ്യമായിരുന്ന ഭഗവദ്ഗീതയുടെ ഉപദേ

ശങ്ങൾ ഈ ഉദ്ദേശ്യസിദ്ധിക്ക് അത്യന്തം ഉപകരിക്കുമെന്ന് കണ്ടപ്പോൾ ഗീതാരഹസ്യം വെളിപ്പെടുത്താൻ അദ്ദേഹം മുതിൎന്നു.

പ്രായോഗികമായ ഈ സദുദ്ദേശ്യമല്ല തിലകമതം അനുവൎത്തിക്കുന്ന വാചസ്പതി ടി. സി. പി. മസ്സുയു ഗീതയുടെ ലോകമാന്യമെന്ന പുതിയ ഭാഷാവ്യാഖ്യാന രചനയ്ക്കു പ്രേരകമായി പ്രസ്താവനയിൽ ചൂണ്ടിക്കാണിച്ചിട്ടുള്ളതു്. മേൽചൊന്ന അദ്വൈതാദിമതാനുസാരികളായ ഭാഷ്യകൎത്താക്കൾ ഗീതാൎത്ഥത്തെ സ്വകാര്യമായി വലിച്ചിഴച്ചതിനാൽ ഗീതയുടെ തനി "അൎത്ഥമായ ചന്ദ്രൻ ആ മഞ്ഞിൽ മൂടപ്പെട്ടുപോയി." ഈ ഗ്രഹപ്പിഴയിൽനിന്നും ഗീതാൎത്ഥത്തെ രക്ഷിക്കുന്നതിനാണുപോലും തിലകൻ ഗീതാരഹസ്യം നിൎമ്മിച്ചതും അതിപ്പോൾ ലോകമാന്യത്തിൽ ശ്രീ മസ്സുയു പ്രതിഫലിപ്പിക്കുന്നതും. കുറെ ഏറെ സൂക്ഷ്മതയോടെ പരീക്ഷിക്കേണ്ട ഈ വിഷയം ഇവിടെ ചൎച്ച ചെയ്യാൻ സ്ഥലദൌർലഭ്യമനുവദിക്കുന്നില്ല. എങ്കിലും ഗീതാരഹസ്യം വായിച്ചപ്പോൾ തെളിഞ്ഞു കണ്ട ഒരു പരമാൎത്ഥം ഇവിടെ രേഖപ്പെടുത്താം. അദ്വൈതം സ്ഥാപിക്കുവാൻ ശങ്കരനും, വിശിഷ്ടാദ്വൈതം വ്യാകരിക്കുവാൻ രാമാനുജനും, ദ്വൈതം സാധൂകരിക്കാൻ മദ്ധ്വനും ഗീതാവ്യാഖ്യാനത്തിൽ ദുഃസ്വാതന്ത്ര്യങ്ങൾ എടുത്തിട്ടുള്ളവണ്ണംതന്നെ, "ബ്രഹ്മജ്ഞാനിയും കൎമ്മയോഗം തുടൎന്നുകൊണ്ടുപോകണം, കൎമ്മയോഗംകൊണ്ടുമാത്രം ബ്രഹ്മജ്ഞാനിയാകാം", എന്നതാണു് ഗീതാൎത്ഥമാകുന്ന പൂൎണ്ണചന്ദ്രന്റെ രൂപമെന്നു വരുത്താൻ തിലകനും വെമ്പുന്നുണ്ടു്; പദാൎത്ഥവും വാക്യാൎത്ഥവും പ്രകരണാൎത്ഥവും കൂട്ടിക്കുഴയ്ക്കുന്നുണ്ടു്. ഉദാഹരണം. 12-ാം അദ്ധ്യായത്തിൽ ഭക്തിയോഗമാണു പ്രതിപാദ്യം. ഉപാധിയുക്തനായ ഈശ്വരനെ ഉപാസിക്കുന്നവരോ നിരുപാധികമായ അക്ഷരബ്രഹ്മത്തെ ഉപാസിക്കുന്നവരോ മെച്ചപ്പെട്ട യോഗജ്ഞന്മാർ എന്ന ചോദ്യത്തിനു കൃഷ്ണൻ നൽകുന്ന ഉത്തരത്തിൽ പരാമൎശിക്കപ്പെട്ടിട്ടുള്ള യോഗം (ശ്ലോ. 2) കൎമ്മയോഗമാണെന്നത്രേ തിലകരുടെ അഭിപ്രായം. എന്തിനധികം? ഗീതയെ യോഗശാസ്ത്രമെന്നു വിളിക്കുന്നതുതന്നെ കൎമ്മയോഗത്തെ പുരസ്കരിച്ചാണുപോലും.

ഈ കൎമ്മയോഗപരത അന്നത്തെയും ഇന്നത്തെയും ഭാരതത്തിൽ പ്രയോജനപ്രദമല്ലേ? ആവാം; പക്ഷേ അതല്ല ചോദ്യം. ഗീത ഇങ്ങനെ ഒരൊററ യോഗത്തെ മാത്രം പൊക്കിപ്പിടിക്കാൻ പുറപ്പെട്ടിരിക്കുന്നു എന്ന ശാഠ്യം അതിന്റെ അനുഭവവേദ്യമായ വിശ്വജനീനതയ്ക്കും വിശ്വതോമുഖതയ്ക്കും കോട്ടംവരുത്തുകില്ലേ എന്നാണു് നോക്കേണ്ടതു്. വരുത്തുമെന്നു വ്യക്തം. മറിച്ചു്, അരവിന്ദന്റെ വിസ്തൃതവും യുക്തായുക്തവും അനുഭവാനുഗുണവുമായ വ്യാഖ്യാനം ഗീതാധൎമ്മത്തിന്റെ നിസ്തുലമായ വിശാലതയ്ക്കു കൂടുതൽ പററിയതാണെന്നു കാണാൻ വിഷമമില്ല.

ഗീതയുടെ ലോകമാന്യമെന്ന ഈ പുതിയ വ്യാഖ്യാനം തിലകന്റെ അനുപദം അനുസരിച്ചുകൊണ്ടുള്ള ഒരു ലഘുഗ്രന്ഥമാകുന്നു. മൂലഗ്രന്ഥത്തിൽ വിവദിച്ചും പരീക്ഷിച്ചും എത്തിച്ചേൎന്നിട്ടുള്ള സിദ്ധാന്തങ്ങൾ ഇതിൽ അപ്പാടെ, പ്രതിജ്ഞാമാത്രമായി ശ്ലോകാൎത്ഥരൂപത്തിൽ നല്കപ്പെട്ടിരിക്കുന്നു. അങ്ങനെ ഏകദേശീയമായ അൎത്ഥബോധമുളവാക്കുകയത്രേ ലോകമാന്യം ഫലത്തിൽ ചെയ്യുന്നതു്. കുറഞ്ഞപക്ഷം ഒരവതാരികയിൽ പ്രസിദ്ധസംപ്രദായങ്ങളെ തുലനാത്മകമായി പരീക്ഷിച്ചു് തിലകമതത്തിന്റെ സ്വരൂപം കാട്ടിക്കൊടുത്തിരുന്നെ

1. മധുവിധു—അക്കിത്തം
2. കലാലഹരി—
കുന്നത്തൂർ ശിവശങ്കരപിള്ള
3. കെടാവിളക്ക്—
കെടാകുളം കരുണാകരൻ.

കെ. കെ. വാദ്ധ്യാർ

പത്തു ലഘുഗാനകവിതകളടങ്ങിയ ഒരു ഗ്രന്ഥത്തിന് "മധുവിധു" എന്ന പേരുകണ്ടാൽ, അതിലെ ഏതെങ്കിലും ഒരു കവിതയ്ക്ക് അങ്ങനെയൊരു തലക്കെട്ടുകാണും എന്നതിൽകവിഞ്ഞ്, ഗ്രന്ഥനാമവും കവിതകളുമായി എന്തെങ്കിലും ബന്ധം കാണുക, ഇന്നു സാധാരണമല്ല. അത്തരത്തിലല്ല ശ്രീ. അക്കിത്തത്തിന്റെ ഈ "മധുവിധു" ഈ ഗ്രന്ഥം ആകെക്കൂടി ഒരൊററക്കാവ്യവും ഓരോ കവിതയും അതിന്റെ ഓരോ സർഗ്ഗവുമാണെന്നു കരുതിയാലും പിശകാവില്ല. എല്ലാം, മധുവിധുവെത്തന്നെ കേന്ദ്രമാക്കിക്കൊണ്ടുള്ളതാണ്. സാരമുള്ളതല്ലെങ്കിലും ഇതൊരു പുതുമയല്ലേ ?

ഇതിലെ ഗായകനായ നായകൻ ഒരു കാമുകനല്ല, ഭർത്താവാണ്; ദാമ്പത്യ സുഖാനുഭൂതികളെ കിനാവുകണ്ടു കഴിയുന്ന ഒരു സങ്കല്പലോക ഭർത്താവ്! കണ്ടിണങ്ങി കരളിലുടക്കിയ കണ്മണിയെക്കുറിച്ചല്ല, കാണാനിരിക്കുന്ന കാമിനിയെക്കുറിച്ചാണ് ധ്യാനം. അവൾ തന്റേതായിത്തീരുമ്പോൾ...............ആ്! ഇങ്ങനെയൊരു "സങ്കല്പസംഗമസുഖാനുഭവ" മാണ് അധികം കൃതികളിലേയും പ്രമേയം.

"സാരിതൻ തുമ്പും കടി-
ച്ചങ്ങനെ നിൽക്കും നിന്റെ
ചോരച്ച കവിളത്ത-
ന്നൊരുനുള്ളു ഞാൻ നുള്ളും
പൊടിഞ്ഞു നിണമെങ്കി-
ലോമനേ വിറക്കോലും
ചൊടികൊണ്ടൊപ്പില്ലേ ഞാൻ
നുവരുവൊരവീർപ്പിൽ!

സാഗരതരംഗച്ചെ-
ണ്ടിലേയ്ക്കർക്കൻ സാന്ധ്യ-
രാഗരാജിതം തന്റെ
വദനം കുനിക്കുമ്പോൾ
തൈമണിക്കാറേററു ഞാൻ
കിടക്കും നിന്നാകത്തി-
ലോമനക്കവിളത്ത-
ബ്ഭാവഭേദവും നോക്കി
അമ്പടി, നിനക്കെന്നാ-
ലെന്നെയും തരംനോക്കി
ചുംബിച്ചു ചുംബിച്ചപ്പോൾ
പകരം വീട്ടാമല്ലോ"

1. മംഗളോദയം, തൃശ്ശൂർ, വില 12 ണ.

ങ്കിൽ ലോകമാന്യം കൂടുതൽ മാന്യമാകുമായിരുന്നു. പക്ഷെ ഗീതയെക്കുറിച്ചുള്ള അല്പമായ അറിവുപോലും നല്കുന്ന ഒരു വ്യാഖ്യാനം, "സ്വല്പമപ്യസ്യധർമ്മസ്യത്രായതേ മഹതോ ഭയാത എന്നന്യായേന, കേവലം നിഷ്പ്രയോജനമല്ലെന്നു കരുതാം.

മഹാഗ്രന്ഥങ്ങൾ വേണ്ടപടി അച്ചടിപ്പിച്ചു തയ്യാറാക്കുന്ന പാരമ്പര്യം നമുക്കിനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. മന്ത്രസാരമായ ഗീതാശ്ലോകങ്ങളിൽ ചിലതിനു്, അതുപോലെ അവസ്സ കൊടുത്തിട്ടുള്ള പല അർത്ഥവിവരണവാക്യങ്ങൾക്കും, അച്ചടിപ്പിഴകൾകൊണ്ടു മറവും വന്നിട്ടുള്ള തകരാറുകൾ ശോച്യമെന്നേ പറയാവൂ. വീണ്ടും അച്ചിടാൻ സന്ദർഭം കിട്ടുമ്പോൾ ഈ വിഷയത്തിൽ കൂടുതൽ ശ്രദ്ധിക്കേണ്ടതത്യാവശ്യമാണ്.

ഇത്തരം മധുരമാദക ചിത്രങ്ങൾ, ശൈലീസൗഭഗത്തിൻെറ മണിദർപ്പണങ്ങൾ, വളരെക്കാണാം. പറഞ്ഞു പറഞ്ഞു് ഏറിപ്പോയെന്നും ചിലടമൊക്കെ തീരെ "പച്ച" യായി തരംതാണുപോയെന്നുമുള്ളതാണു് ദോഷം.

ഒന്നുകൂടി ചോദിക്കാനുണ്ടു് കവിയോടു്-ഈ ഇണചേരലും വഗ്ഗം പെരുപ്പിക്കലും മാത്രമേയുള്ളോ ദാമ്പത്യത്തിൽ? അതിൽ, സാർവ്വത്രികമായിത്തന്നെ, എത്രയോ വലിയ പൊരുത്തക്കേടുകളും ജീവിതത്തിന്നാകെ അത്യന്തം "പൊരുത്തക്കേടു" വരുത്തിവയ്ക്കുന്ന എന്തെന്തെല്ലാം 'പ്രശ്ന'ങ്ങൾ കിടക്കുന്നു—കാമ്പും കനവുമേറിയവകൾ, ഒട്ടേറെ?

ഒരു കാര്യം സമ്മതിച്ചേ പററൂ—"ഹൃദയത്തിൻെറ വിശപ്പി"ൽ ലയിച്ചു് പ്രേമത്തിൻെറ കഥ കവി മറന്നുകളഞ്ഞിട്ടില്ല.

"മറക്കാനെന്തായാലു-
മാവുകയില്ലാ നിന്നെ
മഹത്വപ്പൊരുളേ നീ-
യെൻ പാതിമെയ്യാണല്ലോ"
(ഭടൻെറ ശാപം)

"നിന്നഴകോ നീ സൂക്ഷി-
ച്ചിരിപ്പുമല്ലേ ഏത്തി-
ലന്യൂന പ്രേമത്തിൻെറ
പട്ടുമൂവാലക്കെട്ടിൽ"
(സാന്ത്വനം)

"നിന്നൊച്ച കേട്ടു ഞാൻ
എന്നൊച്ച കേട്ടുനീ-
"യെന്നൊച്ച"യെന്നോരും
കാലമെത്തും"
(നാളത്തെ ദൈവങ്ങൾ)

ഈ സംസ്കാരോന്നതിയിൽനിന്നു് കാലിടറാതിരുന്നെങ്കിൽ!

ഇടക്കാലത്തു് പ്രചാരം കുറഞ്ഞുപോയ ഒരു പഴയ രസികൻ വൃത്തത്തെ, ഈ ഗ്രന്ഥത്തിലൂടെ കവി ചമയിച്ചു് അരങ്ങേററീട്ടുണ്ടു്.

"കാന്തയ്ക്കോലും താടി വലക്കൈവെ
ള്ളയിലേന്തി
കാന്തൻ പാൽച്ചിരിതൂകി യുറക്കെ
പാടിടുന്നു"

തുള്ളൽ വൃത്തമായ "തരംഗിണി" യുടെ ഗോത്രത്തിൽപ്പെട്ടതെന്നു് തൽക്കാലം, ഇതെഴുതുന്നയാൾ, കരുതുന്ന ഈ വൃത്തം ഒന്നാം പാദത്തിൻെറ ഒടുവിൽ ഒരു 'ഇടക്കണ്ണി' കൂടിച്ചേർത്തും പ്രയോഗിക്കാം; ഇങ്ങനെ—

"കാന്തയ്ക്കോലും താടിവലം കൈ
വെള്ളയിലേന്തി—പ്രേമാൽ
കാന്തൻ പുഞ്ചിരിതൂകി യുറക്കെ
പാടിടുന്നു."

തീർച്ചയായും യുവകവികളുടെ സവിശേഷ ശ്രദ്ധപതിയേണ്ട ഒരുവൃത്തമാണിതു്.

## 2 കലാലഹരി

ഗാഥാരീതിയിൽ, നൂറു് ഈരടികളുള്ള ഒരു ഖണ്ഡകാവ്യമാണു് കലാലഹരി. കഥ കുറഞ്ഞതും കഥയില്ലാത്തതുമായ ലഘുഗാനങ്ങളുടെ ഈ യുഗത്തിൽ ഇതുപോലെ കഥയുള്ളൊരു നീണ്ട കവിത തീർച്ചയായും കൗതുകപ്രദമാണു്. കവിയോ ഒരു ഇൻെറർമീഡിയററു വിദ്യാർത്ഥിയും. ഉള്ളഴിഞ്ഞു പ്രോത്സാഹിപ്പിക്കാൻതന്നെ തോന്നുന്നതാണല്ലോ ഈ പരിശ്രമം. എന്നാലും പറയട്ടെ—കലാലഹരി അഭിമാനകരമായൊരു വിജയമായിട്ടില്ല. 'അഭിനന്ദനം'കൊണ്ടു് ഈ കൃതിയെ അനുഗ്രഹിച്ചലങ്കരിച്ച ശ്രീ. സി. ഐ. ഗോപാലപിള്ളയവർകൾതന്നെ പറയുന്നു—"ഈ വൃത്താന്തകഥനത്തിൽ പ്രത്യേകം ചൂണ്ടിക്കാണിക്കാവുന്ന വൈ

ശിഷ്ട്യം യാതൊന്നുമില്ലെന്നും" "ഈ ചെറുകവിതയ്ക്കു് ഉൾക്കടി പോരാതെവന്നിട്ടുണ്ടു"ന്നും. ഒരു വനതരംഗിണിയുടെ തീരത്തിരുന്നു് മധുരഗാനമുതിർക്കുന്ന ഒരു മധുരാംഗിയുടെ പാട്ടിലും രൂപവിലാസത്തിലും ലയിച്ച്, ആ നദിയിലൂടെ തോണിതുഴഞ്ഞുവന്നൊരു കൈവർത്തൻ, ആഴമേറിയ നീർച്ചുഴിയിൽപ്പെട്ടു മരിക്കുന്നതാണു് ഇതിവൃത്തം. ചിന്തോദ്ദീപകമല്ലെങ്കിലും വികാരോത്തേജനസമർത്ഥമായ ഈ കഥ, എന്തേ ഇതിൽ വെറും വൃത്താന്തകഥനമായിത്തീരാൻ? മുക്കുവനെ സംബന്ധിച്ചുള്ളതു മാത്രമാണല്ലോ ഇതിലെ കഥാംശം; അതിനു കവി ചെലവാക്കിയിരിക്കുന്നതു് വെറും 36 ഈരടിയാണു്. നായികയുടെ ഇരിപ്പുവർണ്ണിച്ചിരിക്കുന്ന ആദ്യഭാഗത്തിനാണു് 64 ഈരടി! എനിക്കു തോന്നുന്നു—ആ നാവികനെ ആദ്യമേ അവതരിപ്പിച്ചുകൊണ്ടു്, നായികയുടെ ഗാനരൂപമാധുരികൾ അയാളുടെ മനസ്സിൽ പതിയുന്ന മട്ടിൽ വർണ്ണിച്ചുകൊണ്ടുവന്നെങ്കിൽ ഈ കവിക്കുതന്നെ ഇക്കാവ്യം ഇതിൽ എത്രയോ അധികം ചേതോഹരമാക്കാൻ കഴിയുമായിരുന്നെന്നു്. വാസനാധനനാണു കവിയെന്നു കാണിക്കുന്ന പല ഭാഗവും കാണുന്നതുകൊണ്ടാണു് ഇത്രയും പറഞ്ഞതു്

"നീലാംബുവേണിയിളക്കി
ഭംഗാധരം
സുരാംശുപ്പുഞ്ചിരിയാൽ വിളക്കി"

[വെള്ളത്തെ നദിയുടെ വേണിയായി കല്പിച്ചിരിക്കുന്ന അതേ വാക്യത്തിൽത്തന്നെ ആ വെള്ളത്തിൻെറ ചലനരൂപമായ തിരയെ ചുണ്ടായി കല്പിച്ചിരിക്കുന്നു!] എന്ന മട്ടിലുള്ള അലങ്കാരങ്ങളും, സംസ്കൃതപദപ്രയോഗത്തിൽ അമിതമായിക്കാണുന്ന അഭിനിവേശവും,

നീലാംബരാഴി, മരനൗക—തുടങ്ങിയ നന്നല്ലാത്ത സമാസങ്ങളും വർജ്ജിക്കേണ്ടതാണു്. മുദ്രണത്തിൻെറ ഭംഗി എടുത്തു പറയേണ്ടതായിട്ടുമുണ്ടു്.

## 3 കെടാവിളക്കു്

ശ്രീ. കെടാകുളം കരുണാകരൻ, പലപ്പോഴായി പത്രങ്ങളിൽ പ്രസിദ്ധീകരിച്ചിരുന്ന 15 ലഘുഗാനകാവ്യങ്ങളുടെ സമാഹരണമാണു് ഈ കെടാവിളക്കു്. "വളർന്നുവരുന്ന ഒരു യുവ സാഹിത്യകാരനെ പ്രോത്സാഹിപ്പിക്കണമെന്നുള്ളതു മാത്രമാണു് പ്രസിദ്ധീകരണകൃത്യംകൊണ്ടു് ഉദ്ദേശിക്കുന്ന'തെന്നു് പ്രസാധകൻ പറയുന്നു. പ്രോത്സാഹനാർഹനാണു് മി: കരുണാകരൻ—സംശയമില്ല.

"ചെങ്കനൽപ്രഭതേടും
നെന്മണിക്കതിർക്കുല
തങ്ങിടും പാടത്തിൻെറ
നട്ടെല്ലാം വരമ്പിന്മേൽ
കാശ്മീരച്ചാറുചിന്തി
വന്നു നീ തളിർച്ചുണ്ടിൽ
മുല്ലപ്പൂപകർത്തിക്കൊ—
ണ്ടപ്സരസ്സായെൻമുന്നിൽ'

എന്നിങ്ങനെയുള്ള വരികൾ അതിനു നല്ലതെളിവാണു്. പ്രേമത്തിൽ മാത്രമല്ല, രാഷ്ട്രീയ സാമൂഹ്യപ്രശ്നങ്ങളിലും തൂലിക കടന്നു ചെന്നിട്ടുണ്ടെന്നുള്ളതും സന്തോഷകരമാണു്.

എന്നാൽ,

"ഒന്നുമില്ലെനിക്കോതുവാൻ
തോക്കുതൻ
മുന്നിലായു് നെട്ടവീർപ്പുക
ളെന്നിയേ"

## തർജ്ജിമകൾ

1. ഥായസ്സ്—
അനത്തോൾ ഫ്രാൻസ്

2. ഏഴ് ജർമ്മൻകഥകൾ—
സ്റ്റെഫാൻസ്വെയ്ഗ് മുതലായവർ

★

എസ്. ഗുപ്തൻനായർ

നമ്മുടെ ഭാഷയിൽ, നോവലുകളുടേയും കഥകളുടേയും മററും തർജ്ജിമകൾ വേണ്ടിടത്തോളം ഉണ്ടായിക്കഴിഞ്ഞു എന്നും ഇനി മേൽനാം ചിന്താപ്രധാനങ്ങളായകൃതികളെ പരിഭാഷപ്പെടുത്താനാണ് ഉത്സാഹിക്കേണ്ടതെന്നും ഈയിടെ ഒരുലേഖകൻ എഴുതിക്കണ്ടു. രണ്ടാമതു പറഞ്ഞ കാര്യം ഒരത്യാവശ്യമാണെങ്കിലും ആദ്യത്തെഅഭിപ്രായം തികച്ചും സ്വീകാര്യമെന്നുപറഞ്ഞുകൂടാ. നമ്മുടെഭാഷയിൽവിശ്വമഹാഗ്രന്ഥങ്ങൾപലതും പ്രത്യക്ഷപ്പെടുന്നുണ്ട്. മുമ്പത്തെക്കാൾ വളരെയധികം പേർ പരിഭാഷാവൃത്തിയിൽ ഉത്സാഹം കാണിക്കുന്നുമുണ്ട്. എങ്കിലും ഇനി നമുക്കു വേറേ വഴി തിരിയാം, എന്നു പറയത്തക്കവണ്ണം ആയിട്ടില്ല. നോവലുകളുടെ കാര്യം തന്നെ നോക്കുക. പ്രസിദ്ധനോവലെഴുത്തുകാരനായ സോമർസെററ്മോം തൻെറ ദൃഷ്ടിയിൽ ലോകത്തിലേക്ക് ഏററവും ഉൽകൃഷ്ടങ്ങളെന്ന് കണ്ട 10 നോവലുകളെക്കുറിച്ച് ഈയിടെ ഒരു ലേഖനപരമ്പരപ്രസിദ്ധപ്പെടുത്തിയിരുന്നു. (ആ ലേഖനങ്ങൾ ഇപ്പോൾ Great Novelists and their Novels എന്നാ പേരിൽ പുസ്തകമായിട്ടുണ്ട്) അദ്ദേഹത്തിൻെറ പട്ടികയിലെ 10 നോവലുകൾ താഴെ പറയുന്നവയാണ്:—

1. യുദ്ധവും സമാധാനവും —
ടോൾസ്റ്റോയ്
2. വയസ്സൻ ഗോറിയോ— ബാൽസാക്
3. ടോംജോൺസ് — ഫീൽഡിംഗ്
4. അഹന്തയും അസൂയയും — ജേൻ (Pride and Prejudice) ആസ്റ്റിൻ

* പരിഭാഷകന്മാർ 1. എ. ദിവാകരൻ പുത്തൻചിറ 2. എൻ. വി. കൃഷ്ണവാര്യർ, പ്രസാധകന്മാർ (രണ്ടിൻെറയും) മംഗളോദയം ലിമിററഡ്, തൃശ്ശൂർ.

---

എന്നു പറയുന്ന ആ മർദ്ദിതനോട്—അത്യന്തം അധ്വാനിച്ചിട്ടും പട്ടിണിയും മർദ്ദനവുംകൊണ്ടു പൊറുതിമുട്ടുന്ന ആ സാധുവിനോട്—ഒന്നു ചോദിച്ചേ പററൂ. ധീരതയുടെ പ്രതിഷേധം വേണ്ട, അസഹ്യതയുടെ ഒരു പിറുപിറുപ്പുപോലും ഇല്ലാത്ത നീ ഇപ്പോൾ ഏതുലോകത്തു നിന്നാണ് വരുന്നത്?

'ഗ്രീഷ്മപ്പാഴ്നിര' (?) 'മോക്ഷദം സ്വാതന്ത്ര്യത്തിൻ' (ഇരട്ടിപ്പ്) 'കരയിലാതപമഗ്നയായ്' (രാത്രിയിൽ ആതപം') 'പത്രലോകത്തിൻ മുടിമകുടം' (പത്രാധിപ പ്രധാനൻ എന്നായർത്ഥത്തിൽ) ഇങ്ങനെയുള്ള പ്രയോഗങ്ങൾക്ക് ഇടംകൊടുക്കാതെ നോക്കേണ്ടതാണ്.

"ആയിരം തങ്കക്കിനാവുരു-
ചിട്ടാശിച്ചതിൽ
ഭാവുകം കൈവന്നതിൽ
പുളകം നമ്മൾ ചൂടി"—ഇതു
പോലെ ചില വരികൾ വിവക്ഷിതത്തെ വ്യക്തമാക്കുന്നുമില്ല.

5. ചുവപ്പും കറുപ്പും — സ്റ്റെൻഡാൽ
6. വുതെറിംഗ് ഹൈററ്സ്— എമിലിബ്രോണ്ടി
7. മാഡം ബോവറി — ഫ്ളബേർ
8. ഡേവിഡ് കോപ്പർ ഫീൽഡ് — ഡിക്കൻസ്
9. കാരംസോവ് സഹോദരന്മാർ — ഡോസ്റ്റോവ്സ്കി
10. മോബി ഡിക്ക് — ഹെർമൻ മെൽവിൽ

ഇവയിൽ 'മാഡം ബോവറി'യും 'ചുവപ്പും കറുപ്പും' മാത്രമാണ് മലയാളത്തിൽ വന്നിട്ടുള്ളതു് (രണ്ടാമത്തേതു് പുസ്തകരൂപത്തിലായിട്ടില്ലെന്നാണറിവു്) ശേഷിച്ച എട്ടു പുസ്തകങ്ങളും മലയാളത്തിൽ വരേണ്ടതായിട്ടാണിരിക്കുന്നതു്. അപ്പോൾ മുൻപറഞ്ഞ അവകാശവാദം അർത്ഥമില്ലാത്തതാണെന്നു് വെളിവായല്ലോ.

ശ്രീ. എ. ബാലകൃഷ്ണപിള്ള, ചങ്ങമ്പുഴ, കെ. പി. ജി. നമ്പൂതിരി, സി. ഗോവിന്ദക്കുറുപ്പു്, എ. മാധവൻ മുതലായവരുടെ ഉത്സാഹം മലയാളവായനക്കാരെ വിശ്വമഹാഗ്രന്ഥങ്ങളുമായി പരിചയപ്പെടുത്തുന്നതിൽ ഗണ്യമായി സഹായിച്ചിട്ടുണ്ടു്. ഈ രംഗത്തിൽ പുതിയ രണ്ടു പേരുകളാണു് ഇവിടെ നിരൂപണവിഷയമായിരിക്കുന്ന ഗ്രന്ഥങ്ങളുടെ കർത്താക്കന്മാർ. ആദ്യത്തെ കൃതി ഫ്രെഞ്ചിൽ നിന്നാണു്. ഫ്രെഞ്ചു് സാഹിത്യത്തിലെ നോവലെഴുത്തുകാരിൽ ഫ്ളബേർ, ബൽസാക്, സോളാ മുതലായവരുടെ ഒപ്പം നില്ക്കുന്നില്ലെങ്കിലും സവിശേഷമായ ഒരു സ്ഥാനം അനതോളെ ഫ്രാൻസിനും ഉണ്ടു്. 1921-ലെ നോബൽ സമ്മാനംകൊണ്ടു് അദ്ദേഹത്തിന്റെ സ്ഥാനം വിശ്വസാഹിത്യത്തിൽ സുസ്ഥാപിതമായി. ഫ്രാൻസിന്റെ ഈ നോവൽ സമുദായം, ചരിത്രം, കുററാന്വേഷണം മുതലായി നോവലിന്റെ സാധാരണ പരിധികളെ വിട്ടു് മതത്തിന്റെ മണ്ഡലത്തിലേക്കാണു് നമ്മെ കടത്തിവിടുന്നതു്. രണ്ടാംനൂററാണ്ടാണു് കാലം. അന്നു് യൂറോപ്പിൽ, ആർഷഭാരതത്തിലെന്നപോലെ നീണ്ട താടിക്കാരായ ഋഷീന്ദ്രന്മാർ ധാരാളമുണ്ടായിരുന്നു. ആളുകൾ അവരെ പററി അതിരററ വിശ്വാസവും ഭക്തിയും ഉള്ളവരായിരുന്നു. അക്കൂട്ടത്തിൽ പാപനേഷ്യസ് എന്നൊരു തപസ്വി, ലോകത്തിന്റെ പാപഭാരം തന്റെ തലയിൽ ചുമന്നു് ലോകത്തെവിമോചിപ്പിക്കാമെന്നവ്യാമോഹിച്ചു. ഈ ഭക്തന്റെ ആത്മവിക്ഷോഭങ്ങളാണു് കഥയുടെ പ്രധാന പ്രമേയം. ഥായസ്സു് എന്ന വിശ്വൈകമോഹിനിയെ വേശ്യാത്വത്തിൽനിന്നു കരകയററി മോക്ഷപദത്തിനർഹയാക്കേണ്ടതു തന്റെ കർത്തവ്യമാണെന്നു് അയാൾക്കു് ഒരു ഭൂതോദയമുണ്ടായി. പക്ഷേ ഥായസ്സുമായുള്ള സമാഗമം അയാളുടെ വിഷയവാസനകളെ ഉണർത്തി. എങ്കിലും അയാൾ പിന്നെയും പലവിധമായ തപങ്ങളും ചെയ്തു് പ്രായശ്ചിത്തത്തിനും തന്മൂലം പാപപരിഹാരത്തിനും ശ്രമിച്ചു. ആണിയിൽ കയറിയിരുന്നും കവിളിൽ കുന്തം കുത്തിയിറക്കിയും പാപപരിഹാരം വരുത്തുന്ന സന്യാസിമാർ ഇന്ത്യയിലിപ്പോഴും ഉണ്ടല്ലോ. പാപനേഷ്യസ്സു് ഒരു സ്തംഭത്തിൽ കയറി തലകീഴക്കാം പാടായും മററും ഇരിക്കുന്ന രംഗങ്ങൾ ഫ്രാൻസ് വർണ്ണിക്കുമ്പോൾ നാം നമ്മുടെ സന്യാസിമാരെ ഓർമ്മിച്ചുപോകും.

സ്തംഭത്തിലെ തപസ്സും അവിടെ വന്നുകൂടുന്ന ഭക്തജനങ്ങളുടെ ചാപല്യങ്ങളും ഫ്രാൻസ് കേമമായിവർണ്ണിച്ചിട്ടുണ്ടു്. മുഢ

ബുദ്ധികളുടെ നേർക്കുള്ള ഫ്രാൻസിൻെറ നിർദ്ദാക്ഷിണ്യമായ ആക്ഷേപശരങ്ങൾ ഈ വിവരണത്തിലൂടെയാണ് അദ്ദേഹം എയ്തു വിടുന്നതു്. മറെറാരുസ്ഥലത്തും അദ്ദേഹത്തിൻെറ കഠിനമായ മൂഢഭക്തിവിദ്വേഷം കാണാം. മുഹമ്മദെന്നൊരു വേലക്കാരനെ ഏതോ നിസ്സാര കുററം ചുമത്തി യജമാനൻ അടിച്ചുകൊന്നു. അയാളൊരു ഭക്തനായിരുന്നതുകൊണ്ടു് മരിച്ചപ്പോൾ അവർ അയാളെ ഒരു സെയ്ൻറായി ഉയർത്തി. എന്നിട്ട അയാളുടെ പേരിൽ മെഴുകുതിരി കത്തിക്കയും മുട്ടുകുത്തുകയും എല്ലാം ചെയ്യുന്നു, ഭക്തജനങ്ങൾ. ഇങ്ങനെ അനേകം പരമ്പരാവിശ്വസ്തിത്തങ്ങളെ ഫ്രാൻസ് പൊളിച്ചുകാട്ടിയിട്ടുണ്ടു്.

മതവിശ്വാസത്തെ സംബന്ധിച്ചിടത്തോളം ഇന്നും കട്ടത്ത അന്ധകാരത്തിൽ കിടക്കുന്ന ലോകത്തിനു് ഈ ഭൂതകാലചിത്രം ഉജ്ജ്വലമായ വെളിച്ചം നൽകുന്നു. ഇതിൻെറ പരിഭാഷകൻ തൻെറ കൃത്യത്തിൽ സ്തുത്യർഹമായ വിജയം നേടിയിട്ടുണ്ടു്. തർജ്ജിമയെന്നു് തീരെ തോന്നാത്തവണ്ണം അക്ലിഷ്ടവും പ്രസാദമയവുമായ ഒരു ഭാഷാശൈലി ഇതിൽ ഉടനീളം കാണാം. വാക്കുകൾ അർത്ഥമറിഞ്ഞും അഴകുനോക്കിയും തന്നെ പ്രയോഗിച്ചിരിക്കുന്നു.

ജർമ്മൻകഥകൾ:—ഓരോ രാജ്യത്തിൻെറ പ്രാതിനിധ്യം വഹിക്കുന്ന കഥകൾ പ്രത്യേകമായെടുത്തു് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പല സമാഹാരങ്ങളും (anthologies) ഇംഗ്ലീഷിൽ കാണാം. അവയിൽ അറുപതും എഴുപതും കഥകൾ സാധാരണ ഉണ്ടാവും. മലയാളത്തിൽ എട്ടും പത്തും കഥകളുള്ള പുസ്തകങ്ങൾക്കേ വിക്രയസാദ്ധ്യതയുള്ളൂ. അങ്ങനെ, മലയാളത്തിൽ റഷ്യൻ, ജർമ്മൻ, ഫ്രഞ്ചു് ഇത്രയും രാജ്യങ്ങളുടെ കഥകൾ വന്നിട്ടുണ്ടു്. അമേരിക്കൻ, ഇംഗ്ലീഷ്, ഇററാലിയൻ, സ്കാൻഡിനേവിയൻ ഇത്രയുമെങ്കിലും ഇനിയും ഉണ്ടാകേണ്ടതായിട്ടിരിക്കുന്നു.

ശ്രീ. എൻ. വി. കൃഷ്ണവാര്യർ പരിഭാഷപ്പെടുത്തിയിട്ടുള്ള ഈ ജർമ്മൻ കഥകൾ പ്രമുഖരായ ചില ജർമ്മനും ആസ്ട്രിയനും കഥാകൃത്തുക്കളുടെയാണു്. സ്റ്റെഫാൻ സ്വെയ്ഗ്, ആർനോൾഡ് സ്വെയ്ഗ്, ഹെർമൺ ഹെസ്സെ, കാർൾബുസ്സെ, ഹാൻസ് സ്ട്രോബൽ മുതലായവരാണു് കഥാകൃത്തുക്കൾ. കൗതുകവസ്തുക്കളുടെ സംഭരണത്തിൽ ജർമ്മൻകാർ കാണിക്കുന്ന താല്പര്യം ഒരു ദേശീയസ്വഭാവമാണോ എന്നു സംശയിക്കത്തക്കവണ്ണം ഇതിലെ രണ്ടുകഥകൾ കൗതുകവസ്തുസംഭരണത്തെ കേന്ദ്രീകരിക്കുന്നു. ഒന്നു് സ്റ്റെഫാൻ സ്വെയ്ഗിൻെറ "അദൃശ്യമായ ചിത്രസമാഹാരം", മററതു ഹെസ്സെയുടെ "പീലിക്കണ്ണൻ പാററാ" സ്വെയ്ഗിൻെറ നായകൻ അപൂർവ്വങ്ങളായ ചിത്രങ്ങൾ സംഭരിച്ചു പൊന്നുപോലെ സൂക്ഷിച്ചിരുന്ന ഒരു വൃദ്ധനാണു്. ദാരിദ്ര്യം കൊണ്ടു കിടക്കപ്പൊറുതില്ലാതായി തീർന്നപ്പോൾ അദ്ദേഹത്തിൻെറ കുടുംബത്തിലെ സ്ത്രീകൾ ആ ചിത്രങ്ങളിലൊട്ടുമുക്കാലും കിട്ടിയവിലയ്ക്കു കച്ചവടം നടത്തി. അന്ധനായ ആ വൃദ്ധൻ അതൊന്നും അറിഞ്ഞിരുന്നില്ല. അങ്ങനെ ഇരിക്കെ ഒരു വലിയ കലാതല്പരനവിടെ ചെന്നു. അദ്ദേഹത്തെ അന്ധൻ തൻെറ 'ഇല്ലാത്ത ചിത്രസഞ്ചയം' എടുത്തുകാണിക്കുന്നു. ഈ വേദനാത്മകമായ രംഗമാണു് സ്വെയ്ഗ് കവിഞ്ഞ കലാവൈദഗ്ദ്ധ്യത്തോടെ ആവിഷ്കരിക്കുന്നതു്. ചിത്രങ്ങളുടെ നേർക്കു് അന്ധൻകാണിക്കുന്ന പ്രേമതൈക്ഷ്ണ്യവും കുടുംബാംഗങ്ങളുടെ മനഃക്ലേശവും, വൃദ്ധൻെറ ശുദ്ധതയും എല്ലാംകൂടി ഈ കഥ വായിക്കുന്ന നമ്മെ

വല്ലാത്ത വിമ്മിട്ടത്തിൽ അകപ്പെടുത്തുന്നു. വികാരത്തള്ളിച്ചകൊണ്ടു് ശ്വാസംമുട്ടിക്കലുണ്ടാക്കുന്ന ഈ ആഖ്യാനസമ്പ്രദായം സ്വെയ്ഗിന്റെ ഏററവും വലിയ സാമർത്ഥ്യമാണു്. "അജ്ഞാതസ്ത്രീയിൽനിന്നുള്ള എഴുത്തു്" (Letter from an unknown woman) "ഹൃദയാർദ്രത നാശമാണു്" (Beware of Pity) മുതലായ അദ്ദേഹത്തിന്റെ വലിയ കഥകളിലും ഇതേ സ്വഭാവം തന്നെ പൊന്തിനില്ക്കുന്നു.

"പീലിക്കണ്ണൻ പാററാ" എന്ന കഥ ബാല്യത്തിൽ ചിത്രശലഭങ്ങൾ സംഭരിച്ചിരുന്ന ഒരുവന്റെ സ്മരണകളാണു്. സംഭരണ കുതുകികൾ, അസുലഭമായ ഒരു മാതൃക, അന്യന്റെ ശേഖരത്തിൽ കണ്ടാൽ, മോഷ്ടിക്കാൻ പോലും മടിക്കുകയില്ലെന്നുള്ളതു സുസമ്മതമായ ഒരു യാഥാർത്ഥ്യമാണു്. ഈ യാഥാർത്ഥ്യത്തെ മുൻനിർത്തിക്കൊണ്ടാണു് ഹെസ്സേയുടെ കഥ വിരചിതമായിരിക്കുന്നതു്. കഥ പറയുന്ന ആൾ അങ്ങനെ ബാല്യത്തിൽ ഒരു മോഷണം നടത്തി ഒരു പീലിക്കണ്ണൻ പാററയെ മോഷ്ടിച്ചു. പക്ഷേ അയാളുടെ അമ്മ ഉടമസ്ഥനോടു ആ കുററം ഏററു പറയണമെന്നു് അയാളെ നിർബന്ധിച്ചു. ആ ഏററു പറച്ചിലിന്റെ അപമാനം വളരെ കടുപ്പമായിതോന്നി, ബാലനു്, അതിനേക്കാൾ ഭയങ്കരമായിരുന്നു മറെറാരപമാനം. ആ സാധനം ഒട്ടിച്ചിരുന്ന കടലാസ്സിൽ നിന്നു വേർപെടുത്തുമ്പോൾ അതിനു കേടു സംഭവിച്ചുപോയി. അങ്ങനെ താൻ ഒരു നല്ല ശേഖരണക്കാരനല്ലെന്നു അവനു സമ്മതിക്കേണ്ടിവന്നു. എല്ലാം കൂടി അവന്റെ സ്വന്തശേഖരണം അതോടുകൂടി അവസാനിച്ചു. ഇതാണു് കഥ. ഇതിവൃത്തമോ, അപഗ്രഥനവൈചക്ഷണ്യമോ ഒന്നും വളരെ കേമമായി എടുത്തു പറയാനില്ലെങ്കിലും ബാല്യത്തിന്റെ മധുരോദാരമായ ഒരു ചിത്രം ഇതിൽനിന്നു ലഭിക്കുന്നുണ്ടു്.

ഇനിയുള്ളതിൽ രണ്ടു കഥകൾ ഭീകരങ്ങളായ ചിത്രങ്ങളാണു്. ജന്നലിൽ കണ്ടതല ബ്യൂർഗ്സ്റ്റ്ല്ലരുടെ ക്യാമറ ഇവരണ്ടും. രണ്ടിലും ഭയത്തിന്റെ അന്തരീക്ഷം ഭംഗിയാക്കിയിട്ടുണ്ടു്.

'രസികൻ ഫിലിം' എന്ന കഥ ഒരു നേരമ്പോക്കു കഥയാണു്. കുറച്ചൊരു ഡിററക്ടീവ് ഛായയുമുണ്ടു്. ഒരു കൊള്ളയുടെ സിനിമാപ്പടം പിടിക്കുകയാണെന്നു പറഞ്ഞു കുറെ യഥാർത്ഥ കൊള്ളക്കാർ പട്ടാപ്പകൽ തന്നെ അനായാസമായൊരു മോഷണം നടത്തുന്നു. ശുദ്ധപൂങ്കനായ ഇൻസ്പെക്ടരെക്കൊണ്ടു്, തെരുവിലെ ആളുകളെ ഒതുക്കിനിർത്തിക്കുകയും കൂടി ചെയ്യിച്ചപ്പോൾ അതിന്റെ ഹാസ്യം ഉച്ചത്തിലായി.

ആകപ്പാടെ വളരെ ഔചിത്യപൂർവം തിരഞ്ഞെടുക്കപ്പെട്ട ഏതാനും കഥകളുടെ ഒരു സമാഹാരമാണിതു്. ഭയം, ഹാസ്യം, കരുണം ഈ വിവിധ ഭാവങ്ങൾക്കു ഇതിൽ പ്രാതിനിധ്യമുണ്ടു്. ശ്രീ. വാര്യരുടെ ഭാഷ ലളിതമാണു്. തനിക്കറിയാവുന്ന സംസ്കൃതത്തെ മനഃപൂർവം ഒതുക്കിനിർത്തിക്കൊണ്ടു് പച്ച മലയാളത്തിൽ തന്നെ അദ്ദേഹം ഈ തർജ്ജിമകൾ നിർവഹിച്ചിരിക്കുന്നു. ഒരു കുസൃതിക്കാരനെപ്പോലെ അദ്ദേഹം അപൂർവം ചില വികടപ്രയോഗങ്ങൾ തട്ടിവിട്ടിട്ടുണ്ടു്. ഒരേ മുറിയിൽ താമസിക്കുന്നവർ എന്ന അർത്ഥത്തിൽ "സഹമുറിയന്മാർ" എന്നും പുതിയ സമ്പാദ്യങ്ങൾ എന്ന അർത്ഥത്തിൽ "പുതിയ പിടുത്തങ്ങൾ" എന്നും മററും. ഇതു അറിഞ്ഞുകൊണ്ടു് കാണിച്ച ഒരു ചാപല്യമെന്നു് സമാധാനപ്പെടാം.

## വിശേഷാൽപ്രതികളും മററും

1. കുസുമം—
മദിരാശി
2. ലോകവാണിവാർഷികപ്പതിപ്പു്
3. വിദ്യാലോകം—

★

പത്രാധിപർ

1. ജോർജ്ജ് ടൗൺ വാർഡ് മലയാളികളുടെ ഉത്സാഹഫലമായി പ്രസിദ്ധീകരിച്ചിട്ടുള്ള ഒരു ചെറിയ വിശേഷാൽ പ്രതിയാണ് കുസുമം. കുറേ നാളായി നടന്നുവരുന്ന കൈയ്യെഴുത്തു മാസികയുടെ ഒരു പര്യവസിത രൂപം കൂടിയാണിതു്. ഉള്ളടക്കത്തിൽ ഏറിയ പങ്കും ചെറുകഥകളാണ്. വിദ്വാൻ സി. ജി. വാര്യരുടെയും എം. വി. ദേവൻെറയും കഥകൾ ഞങ്ങൾക്ക് കൂട്ടത്തിൽ അധികം ബോധിച്ചു എന്നു പറയാൻ സന്തോഷമുണ്ട്. "സ്ത്രീകൾ ഇനിയും പിഴപ്പിക്കപ്പെട്ടും" എന്ന നീണ്ട തലക്കെട്ടോടുകൂടിയ ദേവൻെറ കഥ നമ്മുടെ നാട്ടിലെ സ്ത്രീകളുടെ, അത്രതന്നെ സുരക്ഷിതമല്ലാത്ത അവസ്ഥയെക്കുറിച്ചു് ചിന്തിക്കുന്ന ഒരു ഹൃദയാലുവിൻെറതാണെന്നു സ്പഷ്ടം. ലേഖനങ്ങളിൽ എം. ഗോവിന്ദൻെറ "സംശയിക്കുന്ന തോമസ്സുമാർ", കടവനാട്ടു കുട്ടികൃഷ്ണൻെറ "സാഹിത്യനിരൂപണത്തിലെ പക്ഷപാതം" ഈ രണ്ടു ലേഖനങ്ങളും ഭേദമാണ്.

കെ. സി. എസ്. പണിക്കരുടെ മുഖചിത്രവും നല്ല ഗെററപ്പും ഉള്ള ഈ വിശേഷാൽ പ്രതിയ്ക്കു് ഒരു ഉറുപ്പികയാണ് വില.

2. ലോകവാണി- പത്രാധിപർ കെ. എം. ജോർജ്ജ് എം. എ- ഈ വിശേഷാൽ പ്രതിയോടുകൂടി ലോകവാണി രണ്ടു വർഷം പൂർത്തിയാക്കിയിരിക്കുന്നു. 200 പേജുകളുള്ള ഈ വിശേഷാൽ പ്രതിയിൽ ധാരാളം വിഭവങ്ങളുണ്ടു്. പത്തു ചെറുകഥകൾ, പതിനഞ്ചു ഉപന്യാസങ്ങൾ, ഏതാനും കവിതകൾ, വിനോദലേഖനങ്ങൾ ഇവയെല്ലാമുണ്ടു്. ഇവയിൽനിന്നു് ഏതാനും ചിലതെടുത്തു് അഭിപ്രായംപറയാൻ കുറെപണിയാണ്. നമ്മുടെ ഭാഷയിലെ പ്രസിദ്ധരായ എഴുത്തുകാർ എല്ലാം ഉണ്ടു്. ഉപന്യാസങ്ങളിൽ, ഗോവിന്ദൻകുട്ടിനായരുടെ "ഈശ്വരൻ മനഃശാസ്ത്രത്തിലൂടെ" കെ. പി. ബി. പാട്യത്തിൻെറ "കൂമ്പടഞ്ഞ കവിത" ഡാക്ടർ ഭാസ്കരൻനായരുടെ 'ജന്തുശരീരത്തിലെ രാസയോഗങ്ങൾ' ഇവ എടുത്തുപറയത്തക്കതാണ്. വിനോദലേഖനങ്ങളിൽ എം. എൻ. ഗോവിന്ദൻനായർ ആൾഇന്ത്യാ റേഡിയോവിലെ മലയാളവാർത്തകളെക്കുറിച്ചെഴുതിയിട്ടുള്ളതു് ഏററവും നന്നായിട്ടുണ്ട്. അവരുടെ വ്യാകരണവിരുദ്ധവും വിചിത്രവുമായ തർജ്ജിമയെക്കുറിച്ചു് അദ്ദേഹം പറഞ്ഞിട്ടുള്ളതിൽ ഒട്ടും അതിശയോക്തിയില്ല. അവരുടെ "ദൂരകിഴക്കൻ പ്രദേശങ്ങളും" "ആഭ്യന്തരമായ കൽക്കരിയും" കേട്ടു മുഷിഞ്ഞവർക്ക് ഈ ലേഖനം വായിക്കുന്നതു് ഒട്ടൊരാശ്വാസമാണ്. കഥകളിൽ മലയാററൂർ രാമകൃഷ്ണൻെറ 'ആദ്യത്തെ കേസും' പൊൻകുന്നം വർക്കിയുടെ "കളയുടെ താക്കോലും" ഏററവും സ്വാഭാവികമായിട്ടുണ്ടു്. രാമകൃഷ്ണൻെറ കഥയുടെ അവസാനം അൽപം "പച്ച"യായിപ്പോയി എന്നു പറയാതെ നിവൃത്തിയില്ല. എങ്കിലും അതിൻെറ ഫലിതം ആസ്വാദ്യം തന്നെ,

1. ജോർജ്ജ്ടൗൺ കേരളസമാജം, മദിരാശി. 2. ലോകവാണി ആഫീസ്, താംബരം. 3. കേരളാപ്രസ്സ്, കോഴിക്കോട്.

ആകപ്പാടെ വിഭവസമൃദ്ധമായ ഈ വിശേഷാൽപ്രതി ഒരു സാഹിത്യസദ്യ ആണെന്നു് പറയുന്നതു് വെറും അലങ്കാര ഭംഗിക്കു വേണ്ടിയല്ല.

3. വിദ്യാലോകം—മലബാർ ഡിസ്ട്രിക്റ്റ് ടീച്ചേഴ്സ് ഗിൽഡിൻെറയും കേരള ഗ്രന്ഥാലയസംഘത്തിൻെറയും മുഖപത്രമായി കോഴിക്കോട്ടുനിന്നു പുത്തനായി പ്രസിദ്ധപ്പെടുത്തി തുടങ്ങിയിരിക്കുന്ന ഒരു മാസിക യാണിതു്. ഒരു ഡിസ്ട്രിക്ട് എഡ്യൂക്കേഷനൽ ആഫീസറുടെ നിലയിൽ പ്രശസ്തമായ സേവനം അനുഷ്ഠിച്ചശേഷം ഉദ്യോഗത്തിൽ നിന്നു വിരമിച്ചിരിക്കുന്ന ഇ. രാമൻ മേനോനും മറെറാരു വിദ്യാഭ്യാസപ്രവർത്തകനായ മധുരവനം സി. കൃഷ്ണക്കുറുപ്പും ആണു് ഈ മാസികയുടെ പ്രധാനഭാരവാഹികൾ. സംഖ്യാബലംകൊണ്ടു വമ്പിച്ച ഒരു സമുദായമാണു് കേരളത്തിലെ അദ്ധ്യാപകന്മാർ. അവരുടെ കാര്യങ്ങൾ വേണ്ടവിധം വാദിക്കാനും അവരുടെ ഇടയിൽതന്നെ പരസ്പരധാരണ ഉണ്ടാവാനും ഒരു മാസിക ഇപ്പോൾ അത്യാവശ്യമാണു്. പറവൂരിൽനിന്നു് പത്തു പതിനെട്ടുകൊല്ലത്തോളം പ്രശസ്തമായി നടത്തിവന്ന ഗുരുനാഥൻ മാസിക നിന്നുപോയതിനിപ്പുറം ഈ വിടവു് നികത്താൻ ഉടലെടുത്തതു് വിദ്യാലോകമാണു്. ഇടക്കു ചില അദ്ധ്യാപകമാസികകൾ ഉണ്ടായി. പക്ഷേ ഒന്നുംതന്നെ വളരെനാൾ നിലനിൽക്കുകയോ കാര്യമായി വല്ലതും നേടുകയോ ഉണ്ടായില്ല. വിദ്യാലോകത്തിൻെറ പുറപ്പാടു കണ്ടിട്ടു് അശുഭപ്രതീക്ഷയ്ക്കു വകയില്ലെന്നു തോന്നുന്നു. വടക്കൻകേരളത്തിലെ ഈ മാസിക തെക്കൻ കേരളത്തിലെ അദ്ധ്യാപകന്മാരുടെ പരിഗണനയ്ക്കും പാത്രമാകണമെന്നു് ഞങ്ങൾ ആത്മാർത്ഥമായി ആഗ്രഹിക്കുന്നു കാരണം അദ്ധ്യാപകൻെറ പ്രശ്നം വടക്കും തെക്കും എല്ലാം ഒന്നുതന്നെ. ഈ ലക്കത്തിൽ പരേതരായ എം. എസ്. സഭേശനെപററിയും പി. എൻ. മൂസ്സതിനെപററിയുംഉള്ള ലേഖനങ്ങൾ അവസരോചിതമായിട്ടുണ്ടു്. ഇത്തരം മാതൃകാദ്ധ്യാപകന്മാരെപററി മരിക്കുമ്പോളെങ്കിലും നാം സ്മരിക്കുന്നുണ്ടല്ലോ എന്നതു ചാരിതാർത്ഥ്യജനകമാണു്. ജീവിച്ചിരിക്കുമ്പോൾതന്നെ അദ്ധ്യാപകനെ ആദരിക്കുന്ന സാമൂഹ്യവ്യവസ്ഥ ഇനി എന്നാണാവോ ഉണ്ടാകുക? രാധാകൃഷ്ണൻ കമ്മിററിയുടെ റിപ്പോർട്ടിൻെറ ചുരുക്കവും ലൈബ്രറി ആക്ടിൻെറ സംഗ്രഹവും ഈ ലക്കത്തിൽ ചേർത്തിട്ടുണ്ടു്. ഇവയൊക്കെയും അവസരോചിതംതന്നെ. ആകെക്കൂടി ആക്കം വേണ്ടാത്ത അദ്ധ്യാപക സമുദായത്തെ ഉയർത്തിക്കാണിക്കാൻ ഉതകുന്ന ഒരു മാസിക എന്നു വിദ്യാലോകത്തെപ്പററി നിസ്സംശയമായി പറയാം.

ഈ മാസികയ്ക്കു ദീർഘായുസ്സു് ഉണ്ടാകട്ടെ; അതുമാത്രമാണു് ഞങ്ങൾക്കു പ്രാർത്ഥിക്കാനുള്ളതു്. മറെറല്ലാം തികഞ്ഞിട്ടുണ്ടെന്നു ചുരുക്കം.

## ഹാസ്യലഹരി-

സീതാരാമൻ

★

പി. വി. കെ.

ഏതെങ്കിലും ഒരു കൃതിയേയോ പ്രസ്ഥാനത്തേയോ അവലംബമാക്കി, പ്രതിപാദനത്തിൻെറ സമ്പ്രദായംകൊണ്ടു തനിഷ്ഠമായ ഗൗരവത്തെ ഹാസ്യമായി രൂപാന്തരപ്പെടുത്തി പദ്യമായിട്ടോ ഗദ്യമായിട്ടോ എഴുതപ്പെടുന്ന വിനോദപ്രധാനമായ സാഹിത്യവിശേഷമാണു് ഹാസ്യവിഡംബനം (Parody). സാഹിത്യത്തിൽ കടന്നുകൂടിയിട്ടുള്ള കളകൾ പറിച്ചുകളയുന്നതിനു് ഇതുപോലെ പററിയ ഒരു ഉപായമില്ല.

അതിപ്രാചീനമായ കാലം മുതൽക്കുതന്നെ, കേരളത്തിൽ ഹാസ്യവിഡംബകന്മാർ ഉണ്ടായിട്ടുണ്ടു്. തോലകവി അവരിൽ മുമ്പനാണു്. ഈ ഇടക്കാലത്തു് ഹാസ്യവിഡംബനത്തിൽ പേരെടുത്തവരാണു് ദാത്യൂഹസന്ദേശം, ഭൂസ്സർശാനാടകം മുതലായ കൃതികളുടെ കർത്താവായ ശീവൊള്ളിനമ്പൂതിരി, 'ചക്കീചങ്കര'ത്തിൻെറ രചയിതാവായ രാമക്കുറുപ്പു്, 'കോതാകേരള'ത്തിൻെറ പിതാവായ കിടങ്ങൂർ കൃഷ്ണവാര്യർ, 'ഗോകർണ്ണത്തിലെ ചന്ദ്രോദയം' മുതലായവയുടെ നിർമ്മാതാവായ പട്ടമന കാർച്ചുണ്ണി നമ്പൂതിരി തുടങ്ങിയ രസികന്മാർ.

---

മംഗളോദയം, തൃശ്ശൂർ വില 2 രൂ. 4 ണ.

പാശ്ചാത്യസാഹിത്യത്തിലെ ഹാസ്യവിഡംബനപ്രസ്ഥാനത്തിനു പരിപോഷം നൽകിയിട്ടുള്ള സർ ഓവൻസീമൻ, സർ ജെ സി. സ്ക്വയർ, ഈ. വി. നോക്സ്, ജി. കെ. ചെസ്റ്റർട്ടൺ മുതലായ സഹൃദയന്മാരുടെ ശിഷ്യത്വം സ്വീകരിച്ചു ഹാസ്യാനുകരണം നിർവ്വഹിച്ചിട്ടുള്ളവരാണു് ഈ. വി, സഞ്ജയൻ, മാധവജി, മീശാൻ തുടങ്ങിയുള്ളവർ. 'ഹാസ്യലഹരിയുടെ കർത്താവായ ശ്രീ. പി. ശ്രീധരൻപിള്ള (സീതാരാമൻ) ഇക്കൂട്ടത്തിൽ മുന്നിട്ടുനിൽക്കുന്ന ഒരു സഹൃദയശിരോമണിയാണു്.

പല അവസരങ്ങളിലായി സീതാരാമൻ എഴുതിയിട്ടുള്ള ഹാസ്യാനുകരണങ്ങളുടേയും ഹാസ്യകൃതികളുടെയും ഒരു സമാഹാരമാണു് 'ഹാസ്യലഹരി'. 'കരുണ'യുടെഹാസ്യാനുകരണമായ 'അരണ', മഹാകവി ഉള്ളൂർ എഴുതിയേക്കാവുന്ന 'അമ്പാടിയിൽ ചെല്ലുന്ന അക്രൂരൻ', മഹാകവി വള്ളത്തോൾ രചിച്ചേക്കാവുന്ന 'കന്യാകുമാരിയിലെ സൂര്യോദയം' 'പട്ടി മോങ്ങി' എന്ന വിഷയത്തെക്കുറിച്ചു് റൊമാൻറിക് പ്രസ്ഥാനക്കാരും ക്ലാസ്സിക്ക് പ്രസ്ഥാനക്കാരും മിസ്റ്റിക്ക് പ്രസ്ഥാനക്കാരും എഴുതുവാൻ ഇടയുള്ള കവിതകൾ, മുതലായി 64 ഹാസ്യകൃതികൾ ഉൾക്കൊള്ളുന്ന ഒരു സരസഗ്രന്ഥമാണു് നിരുപ്യമാണമായ 'ഹാസ്യലഹരി.'

സ്വരൂപത്തെ ആസ്പദമാക്കി ഹാസ്യവിഡംബനത്തിനു് പല പ്രഭേദങ്ങൾ കല്പിക്കാം. പ്രസ്ഥാനവിഡംബനം, പദവിഡംബനം, രീതിവിഡംബനം, ആശയവിഡംബനം ഇവയാണു് പ്രധാനം.

ഒരു കവി അവതരിപ്പിച്ചു് വിജയം നേടിയ പ്രസ്ഥാനത്തിൽത്തന്നെ അദ്ദേഹത്തിൻെറ മാതൃകപിടിച്ചു് അനവധി കൃതി

കൾ ഉണ്ടാകുന്നു. ആ പ്രസ്ഥാനത്തിന്റെ മൗലികതത്വങ്ങൾതന്നെ ചില കവികൾ വിസ്മരിച്ചെന്നു വന്നേക്കാം. അങ്ങനെ അപഥസഞ്ചാരം ചെയ്യുന്ന സാഹിത്യകാരന്മാരെ കളിയാക്കി നേർവഴിക്കു നയിക്കുകയാണ് പ്രസ്ഥാനവിഡംബനത്തിന്റെ ഉദ്ദേശ്യം.

ഈ സമ്പ്രദായത്തിൽ സീതാരാമൻ രചിച്ചിട്ടുള്ളവയാണ്. 'പട്ടിമോങ്ങി' എന്ന വിഷയത്തെക്കുറിച്ച് റൊമാൻറിക് പ്രസ്ഥാനത്തിലും ക്ലാസ്സിക് പ്രസ്ഥാനത്തിലും മിസ്റ്റിക് പ്രസ്ഥാനത്തിലുമുള്ള കൃതികളും ഗൂഢാർത്ഥ കവിത മുതലായവയും. മിസ്റ്റിക് പ്രസ്ഥാനകാരന്റെ 'പട്ടിമോങ്ങി'യെന്ന കവിത നോക്കൂ.

"ഭൂവിലും ദ്യോവിലുമൊന്നു മനങ്ങില
ദൈവമുറങ്ങുകയായിരുന്നു
നേരം നിലച്ചുപോയത്തട്ടിൽക്കാല-
ത്തിൽ
നേരിയ നിശ്വാസമെന്നപോലെ
നിശ്ശബ്ദതംഭേദിച്ചുകേൾക്കയായികൂക്കട
നിസ്വനമൊന്നു, നിശാതലത്തിൽ
കേവല സത്തയുണരുകയല്ലല്ലി
കേഴുകയല്ലല്ലി ഖേചരങ്ങൾ?
ബ്രഹ്മാണ്ഡബീജമാം നാദമേ,
നീയൊന്നോ
കണ്മിഴിപ്പിപ്പതും ചിമ്മിപ്പതും"

ഇതിൽപ്പരം മിസ്റ്റിക് പ്രസ്ഥാനക്കാരെ കളിയാക്കാൻ ആർക്കാണു കഴിയുക? 'ഗൂഢാർത്ഥകവിത' ഇവരുടെ കവിതകൾക്കു അർത്ഥമേ വേണ്ടെന്നു സ്ഥാപിക്കുന്നു.

പദവിഡംബനത്തിനും ആശയവിഡംബനത്തിനും ശ്രമിച്ചിട്ടുണ്ടെങ്കിലും സീതാരാമനു് പരിപൂർണ്ണമായ വിജയം ലഭിച്ചിട്ടുള്ളതു് രീതിവിഡംബനത്തിലാണ്. ഒരു കവിയുടെ വ്യക്തിത്വത്തിന്റെ പ്രകാശനമായ രീതിയെ അനുകരിക്കുക ദുസ്സാധമായ ഒരു സംരംഭമാണല്ലോ.

'അമ്പാടിയിൽച്ചെല്ലുന്ന അക്രൂരൻ' ഉള്ളൂർ എഴുതുകയാണെങ്കിലും 'കന്യാകുമാരിയിലെ സൂര്യോദയം' വള്ളത്തോൾ എഴുതുകയാണെങ്കിലും 'നോഹയുടെ കപ്പൽ'എന്ന കവിത കുഞ്ചൻനമ്പ്യാർ രചിക്കുകയാണെങ്കിലും അവ എങ്ങനെയായിരിക്കുമെന്നു രസികനും വിദഗ്ദ്ധനുമായ സീതാരാമൻ നമുക്കു കാണിച്ചുതരുന്നുണ്ട്; 'അമ്പാടിയിൽച്ചെല്ലുന്ന അക്രൂരൻ' എന്ന ഹാസ്യാനുകരണത്തിൽ ഉള്ളൂരിന്റെ 'കർണ്ണഭൂഷണ'മാണ് സീതാരാമനാധാരം.

"ആ സന്ധ്യചേരാറായ് നൈ
ശതമസ്സോടു
റോസാപ്പൂകേശത്തോടെന്നപോലെ"

എന്ന വരികൾ

"ആരാത്രി ചേരാറായ് വാസര-
ശ്രീയോടു
സൂരജവില്ലൂരോടെന്ന പോലെ"

എന്ന ഈരടിയുടെ അനുകരണമാകുന്നു.

"നാക്കിനാൽക്കുട്ടിയെ നക്കിമിനുക്കുന്ന
പൈക്കളെസ്സൈ്വരം കറന്നിടുന്നു."

എന്ന വള്ളത്തോളിന്റെ ഈരടിയെ,

"ജിഹ്വയാൽപ്പോതത്തെ
ലേപനം ചെയ്യുന്ന
പൈക്കളെസ്വൈരം കറന്നിടുന്നു."

എന്നു് ഉള്ളൂർ മാററമായിരുന്നുവത്രേ. രണ്ടു മഹാകവികളുടേയും രീതികളെ എത്രമാത്രം വശമാക്കിയിരിക്കുന്നു സീതാരാമനെന്നു നോക്കുക.

"കന്യാകുമാരിയിലെ സൂര്യോദയം"

വള്ളത്തോൾ എഴുതിയിരുന്നുവെങ്കിൽ,

"ശ്യാമപ്പൂതപ്പൂമെത്ത, താർത്തെ-
നാലാമൊരു
കോമളച്ചഞ്ചലൽത്താലവൃന്തം
നീലമാമാകാശമേലാ,പ്പൂമോഹന
പോലവശാരികാചാരുഗീതം
ഈവക വസ്തുക്കൾ നമ്മൾക്കു നല്കിയ
"പാവനപാണികൾ വെൽവൂതാക"

എന്നാരംഭിക്കുമായിരുന്നവത്രെ. "ശ്യാമപ്പൂമെത്ത"യെന്നു തുടങ്ങുന്ന ശ്ലോകം വെച്ചുകൊണ്ടാണു് സീതാരാമൻ ഈ ഹാസ്യാനുകരണം രചിച്ചിരിക്കുന്നതു്. തികച്ചും വിജയിയായിട്ടുണ്ടു്, അദ്ദേഹം, ഈ സംരംഭത്തിൽ. ശ്രീ പി. കെ. നാരായണപിള്ളയുടെ രീതിയെ ഹാസ്യാത്മനാ അനുകരിച്ചിട്ടുള്ളതിൽ നമ്മുടെ ഹാസ്യകവി നേടിയിട്ടുള്ള വിജയം അനന്യസാധാരണമത്രെ. കേരളത്തിൽ ഹിററ്ലർ വന്നാൽ സാഹിത്യപഞ്ചാനനൻ സമപ്പിക്കുമായിരുന്ന മംഗളശ്ലോകം,

'രാമാരമാരമണരാജിമുറയ്ക്കു രാവു
രാമാനമങ്ങനെ കുറഞ്ഞിതുജമ്മനിക്കു
ആ മാന്യഹിററ്ലരധുനാധിക
ധീരധീകൾ
സീമാവലംമ്പി,അതുവിണ്ടിട്ടമില്ലവാദം'

എന്നാതാണത്രേ, എത്ര ഹൃദ്യമായിരിക്കുന്നു ഈ ഹാസ്യവിഡംബനം. രീതിവിഡംബത്തിൽ സീതാരാമനെ അതിശയിക്കുന്ന ഹാസ്യാനുകർത്താക്കൾ ഉണ്ടെന്നു തോന്നുന്നില്ല.

ഒരു കവിക്കുവേണ്ട സകല സാമഗ്രികളും ഒരു ഹാസ്യകവിക്കും വേണ്ടതാണെന്നു് 'ഹാസ്യലഹരി'യുടെ ഓരോ ഭാഗവും വിളിച്ചുപറയുന്നുണ്ടു്. വ്യക്തിത്വം, സ്പഷ്ടത, ആത്മാർത്ഥത എന്നീഗുണങ്ങളുള്ള ഹാസ്യകവി ഒരു സമുദായസേവകനാണെന്നും ഒരാസ്വാദകനുവേണ്ട സഹൃദയത്വവും ഒരുനിരൂപകനുണ്ടായിരിക്കേണ്ട വിശകലനശക്തിയും അദ്ദേഹത്തിനുണ്ടായിരിക്കേണ്ടതാണെന്നും സീതാരാമൻ വ്യക്തമാക്കുന്നു.

'ഹാസ്യലഹരി'യിലെ ചില ഹാസ്യകവിതകൾ വായിക്കുമ്പോൾ അവ വാസനാസമ്പന്നനായ ഒരു കവി എഴുതിയതാണെന്നേ തോന്നുകയുള്ളു. ശക്തിയും നിപുണതയും അഭ്യാസവും തികഞ്ഞ ഒരു കയ്യു് അവയിൽ ദൃശ്യമാണു്. ശ്രീ. ശ്രീധരൻ പിള്ളയിൽനിന്നു് ഇനിയും അനവധി ഹാസ്യകവിതകളും ഹാസ്യനാടകങ്ങളും മററും കൈരളിക്കു ലഭിക്കുമാറാകട്ടെ!

(ദീനബന്ധു)

---

## പരകീയപംക്തി

### 1. പ്രീസ്റ്റ്ലിയുടെ മറുപടി

[വിശ്വസമാധാനം സ്ഥാപിക്കുന്നതിൽ എഴുത്തുകാൎക്കുള്ള കത്തവ്യത്തെ ഓമ്മപ്പെടുത്തിക്കൊണ്ടു് പ്രസിദ്ധസോവിയററു സാഹിത്യകാരനായ ഇലിയ എഹ്റൻബഗ് ഒരു നിർദ്ദേശപത്രിക പുറപ്പെടുവിക്കുകയുണ്ടായി. അതിനു മറുപടിയായി ജെ. ബി. പ്രീസ്റ്റ്ലി നൽകിയ ഒരു ലേഖനത്തിൻെറ ഭാഗമാണു് താഴെ ചേക്കുന്നതു്.]

"എൻെറ വായനക്കാരോടുള്ള ഉത്തരവാദിത്വം ഉപേക്ഷിക്കുവാൻ ഞാനാളല്ല. വളരെ ക്ഷീണിച്ചു എന്നിരുന്നാലും ഞാൻ വീണ്ടും നിങ്ങളോടാവശ്യപ്പെടുന്നു, വേണ്ടതു വേണ്ടസമയത്തു ചെയ്യണമെന്നു്"— നിങ്ങളുടെ ഈ വാക്യങ്ങൾ ഞാനാവർത്തിക്കുന്നു. എല്ലാവരും നന്നേ.ക്ഷീണിച്ചുപോയി. എന്നാലും നിങ്ങളോടു് എനിക്കൊന്നാവശ്യപ്പെടാനുണ്ടു്—നമ്മുടെ സാമൂഹ്യ

വും രാഷ്ട്രീയവുമായ അകൽച്ചകൾ മറന്നു്, നാമെല്ലാവരും ഒന്നിച്ചു നിൽക്കണമെന്നു്. നിങ്ങൾ യഥാർത്ഥമായി ആഗ്രഹിക്കുന്നുണ്ടെങ്കിൽ ലോകസമാധാനസമ്മേളനങ്ങൾക്കു പിമ്പിൽ യാതൊരു രാഷ്ട്രീയോപജാപവും ഒളിച്ചുവയ്ക്കപ്പെട്ടിട്ടില്ലെന്നു് നിങ്ങൾ യഥാർത്ഥമായി വിശ്വസിക്കുന്നുണ്ടെങ്കിൽ, കൊള്ളാം. നിങ്ങൾ ഒരു കാൺഗ്രസ്സോ ഒരു സിമ്പോസിയമോ ഏർപ്പാടു ചെയ്യുക. രണ്ടിൽ ഏതായാലും അതിൽ റഷ്യൻ എഴുത്തുകാർ അവരുടെ ഗവമ്മെൻറിനെപററി ഞങ്ങൾ ഞങ്ങളുടേ ഗവമ്മെൻറിനെക്കുറിച്ചെന്നപോലെ തുറന്ന മനസ്സോടുകൂടി നിരൂപണം ചെയ്യണം. നിങ്ങളും മററെഴുത്തുകാരും ഒരേ സ്വരത്തിൽ അവിടത്തെ സൈന്യവിപുലീകരണത്തേയും നാവികശക്തി സംഭരണത്തേയും മററും പ്രതിഷേധിക്കുന്നതായി വായിക്കാനോ കേൾക്കാനോ സാധിക്കണം. ഇന്നു ലോകത്തിൽ നടക്കുന്ന അവസാനമില്ലാത്ത രാഷ്ട്രീയോപജാപങ്ങളേയും അത്യാപൽക്കരങ്ങളായ നയോപായങ്ങളേയുമൊക്കെ പരസ്യമായി പ്രതിഷേധിക്കുവാൻ ഞാൻ സന്നദ്ധനാണു്. നിങ്ങളും അപ്രകാരമാവണം. മററുള്ളവർ അവരവരുടെ ജീവിതശൈലികളെ നിങ്ങളുടേതിനുവേണ്ടി അമ്പേ ഉപേക്ഷിച്ചുകളയണമെന്നു് നിങ്ങളുടെ ആളുകൾ ഭ്രാന്തുപിടിച്ചു വാദിക്കുന്നതിനെ നിങ്ങൾതന്നെ ബ്രേക്കിട്ടു പിടിക്കണം. ഇതൊക്കെയാണു് ഇന്നത്തെ എഴുത്തുകാരുടെ ഉത്തരവാദിത്വം. എവിടെയായാലും വളരെ കുറച്ചുപേരുടെ കൈയ്യിൽ കുന്നുകൂടി കിടക്കുന്ന അധികാരം മനുഷ്യരുടെ നന്മയ്ക്കു വിപരീതമായിട്ടേ വരു. അതിനെ നാം ഒത്തൊരുമിച്ചെതിർക്കണം. എന്തുപറയുമ്പോഴും തൊഴിലാളികളുടെ ഏകാധിപത്യമെന്നും കലർപ്പില്ലാത്ത ജനാധിപത്യമെന്നും ഉരുവിട്ടു് സ്ഥാനത്തുമസ്ഥാനത്തും മാർക്സിനേയും ലെനിനേയും സ്റ്റാലിനേയും എടുത്തുകാട്ടി മനുഷ്യരെ പേപ്പിടികാട്ടിയിട്ടൊരു ഫലവുമില്ല.

[ഈ ലേഖനം തർജ്ജിമചെയ്തു ചേർത്തുകൊണ്ടു് മംഗളോദയം മാസിക (പുസ്തകം 25, ലക്കം 1) ഒരു കുറിപ്പു് എഴുതിയിട്ടുണ്ടു്. അതും ഇവിടെ ഉദ്ധരിക്കാം:—കേരളത്തിലെ പുരോഗാമികളായ സാഹിത്യകാരന്മാർ ചിന്താവിഷയമാക്കേണ്ട പല വലിയ പ്രശ്നങ്ങളും ഈ പ്രസ്താവനയിലടങ്ങിയിട്ടുണ്ടു്. ലോകത്തിലെ എല്ലാത്തരം കെടുതികൾക്കും റഷ്യൻ കമ്മ്യൂണിസ്ററുപാർട്ടിയുടെ തന്ത്രവിശാരദമായ പരിപാടി ഒന്നു മാത്രമാണു് പ്രതിവിധി എന്നു വിശ്വസിക്കാൻ കൂട്ടാക്കുന്നില്ലെങ്കിൽ എത്ര പുരോഗമനവാദിയായ സാഹിത്യകാരനും പിന്തിരിപ്പനായി മുദ്രയടിക്കപ്പെടുന്ന ഒരു സന്ധിയിലാണു് കേരളത്തിലെ എഴുത്തുകാർ എത്തിച്ചേർന്നിട്ടുള്ളതു്. അവക്കു് നേരിട്ടിട്ടുള്ള വിഷമതകൾതന്നെ മററുരാജ്യങ്ങളിലെ ഉല്പതിഷ്ണുക്കളായ സാഹിത്യകാരന്മാക്കും അനുഭവപ്പെട്ടിട്ടുണ്ടെന്നു് മി. പ്രീസ്റ്റ്ലിയുടെ പ്രസ്താവനയിൽനിന്നു് വേണ്ടുവോളം വ്യക്തമാവുന്നുണ്ടു്. അവയ്ക്കദ്ദേഹം കാണുന്ന സമാധാനങ്ങൾ എത്രമാത്രം വിചാരക്ഷമങ്ങളാണെന്നു് നമ്മുടെ സാഹിത്യകാരന്മാർ തീർച്ചയാക്കട്ടെ.]

## 2. ടാഗോറിനെ കണ്ടപ്പോൾ—

### ആനന്ദശങ്കർ റേ

“ഞാൻ കണ്ട ചില വ്യക്തികൾ” എന്ന ശീർഷകത്തിൽ ആനന്ദശങ്കർ റേ, വിശ്വഭാരതി ക്വാർട്ടർലിയിൽ (1950 ജനുവരിലക്കം) ഒരു ലേഖനം എഴുതിയിട്ടുണ്ടു്. അതിൽ അദ്ദേഹം ടാഗോറിനെ സന്ദർശിച്ചതിനെക്കുറിച്ചു് ഇങ്ങനെ എഴുതിയിരിക്കുന്നു:—

"പ്രസിദ്ധന്മാരെ കാണുക എന്നതിൽ യഥാർത്ഥമായി വല്ല വിലയുമുണ്ടോ? താജ്മഹാളിന്റെ മുമ്പിൽ മിഴിച്ചുനില്ക്കുന്ന അനേകരിൽ എത്രപേർ അതിന്റെ ഉണ്മ അറിയുന്നുണ്ട്? രവീന്ദ്രനാഥൻ, ഗാന്ധി മുതലായവരെ സംബന്ധിച്ചും ഇതു ശരിയാണു്.

രവീന്ദ്രനാഥനെ കാണാൻ ഞാൻ ആദ്യം പോയപ്പോൾ, തനിച്ചാണു പോയതു്. ഞാൻ അന്നു് ആരും അറിയാത്ത ഒരു വിദ്യാർത്ഥിമാത്രമായിരുന്നു. 1924-ലെ ഒരു വൃക്കാലത്താണു്. അന്നു് മഹാകവിയുടെ മുറിയ്ക്കുവെളിയിൽ കാവൽക്കാരും മററുംഉണ്ടായിരുന്നില്ല. ഞാൻ നേരേകയറിച്ചെന്നു. അദ്ദേഹം എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. എന്റെ സാന്നിദ്ധ്യത്തെപ്പററി അദ്ദേഹത്തിനു് മനസ്സിലായപ്പോൾ ഞാൻ പറഞ്ഞു "എനിക്കു് അങ്ങയോടു് ഒരു കാര്യം ചോദിക്കുന്നമെന്നുണ്ടു്. അങ്ങേയ്ക്കു സമയമുണ്ടോ?"

"എന്താണതു്" അദ്ദേഹം ചോദിച്ചു. ഞാൻ സംസാരിക്കാൻ ഭാവിച്ചതേയുള്ളു; അപ്പോഴേക്കും കവിയുടെ കുറേ ബന്ധുക്കൾ അവിടെ കടന്നുവന്നു. ഗഗനേന്ദ്രനാഥും അവനീന്ദ്രനാഥും ഒക്കെതന്നെ ആയിരിക്കാം. "നാളെവരൂ" മഹാകവി പറഞ്ഞു. അടുത്തദിവസം ഞാൻ ചെന്നു. അദ്ദേഹം എന്തോ ഇംഗ്ലീഷ്മാസിക വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. എന്നെക്കണ്ടിട്ടോ എന്തോ, ഒരു പാട്ടുമൂളിക്കൊണ്ടു് അദ്ദേഹം വരാന്തയിലേയ്ക്കു വന്നു. എങ്ങനെയാണു് സംഭാഷണം ആരംഭിക്കേണ്ടതെന്നു് വിചാരിച്ചു കുഴങ്ങി നില്ക്കുകയായിരുന്നു. ഉടനേ അദ്ദേഹത്തിന്റെ മകൾ കയറിവന്നു ഞാൻ ലജ്ജാലുവായി. ഒന്നും പറയാതെ ഞാൻ അന്നും മടങ്ങി. എന്റെ ഉദ്ദേശം സാധിക്കാതെ മടങ്ങിയാൽ പാററ്നായിലുള്ള എന്റെ സുഹൃത്തുക്കൾ എന്തുപറയും? ഏതായാലും ഒരുദിവസംകൂടി താമസിക്കുന്നതിന്റെ ചെലവു് സഹിച്ചുകളയാമെന്നു തീരുമാനിച്ചു. അടുത്തദിവസം അതിരാവിലെ മഹാകവി റോഡിൽ അങ്ങോട്ടും ഇങ്ങോട്ടും ഉലാത്തുന്നതു് കാണായി. ഞാൻ അദ്ദേഹത്തെ പിന്തുടൎന്നു. പെട്ടെന്നു് സി. എഫ്. ആൻഡ്രൂസ് വന്നെത്തി. ഞാൻ അന്നും പിൻമാറിയേനേ. പക്ഷേ ആൻഡ്രൂസ് കുറേക്കൂടി ദയാലുവായിരുന്നു. അദ്ദേഹം വേഗം നടന്നകന്നു. ഇനി സമയം പാഴാക്കരുതെന്നുവച്ചു് ഞാൻ എന്റെ ചോദ്യം പുറത്തിട്ടു. "മനുഷ്യപ്രകൃതിയ്ക്കു് നിത്യോപയോഗിയാകാതിരിക്കത്തക്കവണ്ണം അത്രയേറെ ഉൽകൃഷ്ടമാണോ കല?" പാററ്നായിൽനിന്നു തിരിക്കുമ്പോൾ മുതൽ ഞാൻ മനഃപാഠമാക്കിത്തുടങ്ങിയതാണു ആ ചോദ്യം. ഇല്ലെങ്കിൽ അതെന്റെ തൊണ്ടയ്ക്കു തടഞ്ഞുപോയേനേ.

"കൊള്ളാം" മഹാകവി പറഞ്ഞു. യൂണിവേഴ്സിററിയിലെ പ്രസംഗത്തിൽ ഞാനിതിനു മറുപടി പറയാം. ഞങ്ങൾ പിന്നീടല്പംകൂടി സംസാരിച്ചു. ഞാനതിലിത്രയും ഓൎക്കുന്നു. ഉയൎന്നകണക്കുശാസ്ത്രം (Higher mathematics) എല്ലാവൎക്കും മനസ്സിലാക്കാൻവേണ്ടി ലളിതമാക്കാൻ സാദ്ധ്യമല്ല. അതു മനസ്സിലാക്കണമെന്നുള്ളവർ അതിനുമുമ്പായി താണ കണക്കു് പഠിച്ചേമതിയാവൂ," എനിക്കദ്ദേഹത്തോടു് ഇതിനെക്കുറിച്ചു വാദിക്കാമായിരുന്നു. പക്ഷേ ഞാനാവിഷയം അവിടെ വിട്ടു. മഹാകവിയുടെ പരിചയം നേടി എന്നു പറഞ്ഞുകൊണ്ടു പാററ്നായ്ക്കു മടങ്ങാൻ ഞാനങ്ങനെ പ്രാപ്തനായി.

കൽക്കത്താ സൎവ്വകലാശാലയിലെ പ്രസംഗം ഞാൻ കേട്ടില്ല. പക്ഷേ അദ്ദേഹം

വാക്കുപാലിച്ചതായി ഞാൻ അറിഞ്ഞു. 'സന്ദർശകനായ ഒരു വിദ്യാർത്ഥി'യുടെ ചോദ്യങ്ങൾക്കു അദ്ദേഹം മറുപടി പറഞ്ഞു.

പിന്നീടു പലപ്പോഴും ഞാൻമഹാകവിയെ കണ്ടിട്ടുണ്ടു്. പക്ഷേ എന്റെ ആദ്യത്തെ സാഹസത്തെക്കുറിച്ചു ഞാൻ അദ്ദേഹത്തെ അറിയിച്ചിട്ടില്ല. അദ്ദേഹത്തിന്റെ കവിത കടലാസ്സിൽമാത്രമായുള്ള ഒന്നല്ല. അദ്ദേഹം കവിതയായി ജീവിക്കുകയായിരുന്നു. കവിത അദ്ദേഹത്തിന്റെ സ്വരൂപത്തിലുംനോട്ടത്തിലും നില്പിലും ശബ്ദത്തിലും എല്ലാം ഉണ്ടായിരുന്നു. ആ രൂപത്തിന്റെ ഒരംശവും അതിൽനിന്നു് വിമുക്തമായിരുന്നില്ല. ഗംഗയും യമുനയും എന്നപോലെ ജീവിതവും കവിതയും അദ്ദേഹത്തിൽ സമ്മേളിച്ചിരുന്നു. അദ്ദേഹത്തിന്റെ കവിത അദ്ദേഹത്തിന്റെ ജീവിതമായിരുന്നു. ജീവിതം കവിതയും. കവിതയെഴുതുന്ന നമ്മെപ്പോലെയുള്ളവർ എല്ലായ്പോഴും എല്ലാററിലും കവികളാണോ? ഈ സമസ്യയോടുകൂടിയാണു് ഞാൻ മടങ്ങിയതു്.

## 8: ബഹുജനങ്ങളും ബുദ്ധിജീവികളും

ജെ. ബി. പ്രീസ്റ്റ്ലി

യഥാർത്ഥ കലാകാരൻ ബഹുജനങ്ങളിൽനിന്നു മറഞ്ഞു നിൽക്കണമെന്നു് അവർ (പഴയ തലമുറയിൽ പെട്ടവർ) ആത്മാർത്ഥമായി വിശ്വസിച്ചിരുന്നു. ബഹുജനങ്ങളെ ഭയപ്പെട്ടുകൊണ്ടാണു് അവർ വളർന്നു വന്നതു്. ബഹുജനങ്ങളുടെ ഈ ആധുനികയുഗത്തിലാവട്ടെ, ജീവിതത്തിന്റെ സർവ്വമൂല്യങ്ങൾക്കും അവർ ഒരാപത്തായി തീർന്നിരിക്കയാണെന്നതിൽ പഴമക്കാർക്കു യാതൊരു സംശയവുമുണ്ടായിരുന്നില്ല. എന്നാൽ ഞാൻ 19-ാംനൂററാണ്ടിലാണു് ജനിച്ചതു്. ബാല്യത്തിലെ ഗ്രഹണശക്തിയെ സംബന്ധിച്ചിടത്തോളം എനിക്കു ഏററവും പ്രധാനപ്പെട്ട വർഷങ്ങൾ 1914-നു് അല്പം മുമ്പുള്ള വർഷങ്ങളായിരുന്നുതാനും. ശരിയായോ തെററായോ ഞാൻ ബഹുജനങ്ങളെ ഒരിക്കലും ഭയപ്പെട്ടിരുന്നില്ല. മാത്രമല്ല, എന്റെ കാര്യത്തിൽ കല അന്തർമ്മുഖത്വത്തിന്റെ ഒരു പര്യായ ശബ്ദമല്ല താനും (നമ്മുടെ കാലത്തെ ഏററവും അബദ്ധമായ ഒരു ധാരണയാണിതെന്നും എനിക്കഭിപ്രായമുണ്ടു്) എന്തുകൊണ്ടെന്നാൽ ഞാനിന്നു് "ബുദ്ധിജീവികൾ" എന്നറിഞ്ഞുവരുന്നവരിൽ ഒരുവനാണു്. അടുത്ത തൊഴിൽശാലകളിലും വീഥികളിലും ഉള്ള ആളുകൾക്കും എനിക്കും ഇടയ്ക്കായി ഒരു കണ്ണാടി മതിലുണ്ടെന്നു് എനിക്കു തോന്നുന്നില്ല. എന്റെ ചിന്തകളും വികാരങ്ങളും അവരുടേതിൽനിന്നു് തികച്ചും വ്യത്യസ്തമാണെന്നു് ഞാൻ വിശ്വസിക്കുന്നില്ല. അതിനാൽ എന്റെ സാഹിത്യവ്യവസായത്തിനു് കഴിയുന്നതും വിപുലമായ ഒരു രംഗം ലഭിക്കാൻ ഞാൻ ഇഷ്ടപ്പെടുന്നു. എന്റെ ലേഖനങ്ങൾ വക്രവും ദുഷ്കരവുമാക്കുന്നതിനല്ല പ്രത്യുത ലളിതവും അവക്രവും ആക്കുന്നതിനു് ഞാൻ മനഃപൂർവ്വം ശ്രമിക്കുന്നുണ്ടു്. എന്റെ പ്രതിപാദനവിഷയം എന്തുതന്നെയായാലും ഒരു പാനീയ വില്പനസ്ഥലത്തുവച്ചുകൂടി ഉച്ചത്തിൽ വായിക്കാൻ സാധിക്കുന്ന ഒന്നു് എനിക്കു് എഴുതണം. (അങ്ങനെ ഒടുവിൽ സഹസ്രങ്ങളിലുള്ള പാനീയ വില്പനസ്ഥലങ്ങളിൽ വച്ചു എന്റെ സാഹിത്യം വായിക്കുകയും മനസ്സിലാക്കുകയും ചെയ്യുന്ന ഒരു കാലമെത്തിയിരിക്കുന്നു)

Delight എന്ന ഗ്രന്ഥത്തിൽനിന്നു്

തർജ്ജിമ: മാതൃഭൂമിയിൽനിന്നു്

# ★ ഗ്രന്ഥശാലകൾക്ക് ★

| | | | | | |
|---|---|---|---|---|---|
| 1. | നെഹ്റു (ജീവചരിത്രം) | നാലാങ്കൽ | 1 | 8 | 0 |
| 2. | പട്ടേൽ ടി | ടി | 1 | 4 | 0 |
| 3. | ഏ. ബാലകൃഷ്ണപിള്ള | സീതാരാമൻ | 1 | 4 | 4 |
| 4. | ജേതാക്കൾ (പുതിയ പതിപ്പ്) | പൊൻകുന്നം വർക്കി | 1 | 8 | 0 |
| 5. | നീലമല (കഥകൾ) | പി. സി. കുട്ടിക്കൃഷ്ണൻ | 1 | 0 | 0 |
| 6. | മേൽവിലാസം ടി | കാരൂർ | 1 | 0 | 0 |
| 7. | ഗൃഹനായിക ടി | ടി | 1 | 0 | 0 |
| 8. | പെൺബുദ്ധി ടി | സരസ്വതിഅമ്മ | 1 | 8 | 0 |
| 9. | അന്തിത്തിരി ടി | പൊൻകുന്നം | 1 | 4 | 0 |
| 10. | വിഡ്ഢികളുടെ സ്വർഗ്ഗം | ബഷീർ | 1 | 4 | 0 |
| 11. | റാണിയുടെ പട്ടി (കഥകൾ) | എം. ഗോവിന്ദൻ | 1 | 8 | 0 |
| 12. | അമ്മവീട് ടി | കെ. എം. തേവര | 1 | 0 | 0 |
| 13. | ശിഥിലഹൃദയം ടി | ചങ്ങമ്പുഴ | 1 | 0 | 0 |
| 14. | പ്രേമസാഗരം (നോവൽ) | ശരശ്ചന്ദ്ര ചാറ്റർജി | 1 | 4 | 0 |
| 15. | കാല്‌വരിയിലെ കല്പപാദപം— | കൈനിക്കര | 1 | 12 | 0 |
| 16. | കൂട്ടുകൃഷി (നാടകം) | ഇടശ്ശേരി | 1 | 4 | 0 |
| 17. | തപ്തബാഷ്പം (നാടകം) | കെ. രാമകൃഷ്ണപിള്ള | 1 | 8 | 0 |
| 18. | വസന്തോത്സവം (നാടകീയകാവ്യം)— | ചങ്ങമ്പുഴ | 0 | 12 | 0 |
| 19. | കേരളത്തിലെ ക്രിസ്തീയ സാഹിത്യം | ഡാക്ടർ പി. ജെ. തോമസ് | 2 | 0 | 0 |
| 20. | മുള്ളുകൾ (രാഷ്ട്രീയവിനോദം) | ആനന്ദക്കുട്ടൻ | 1 | 4 | 0 |
| 21. | ഗോപീവിലാസം ടി | ഗോപി | 1 | 4 | 0 |
| 22. | കുറിച്ചൂൽ ടി | ഡീസി | 1 | 0 | 0 |
| 23. | രണ്ടുലോകം (നോവൽ) | നാഗവള്ളി | 1 | 0 | 0 |
| 24. | രണ്ടുദിവസം (കഥകൾ) | വെട്ടൂർ | 1 | 4 | 0 |
| 25. | തകർന്നതലമുറ ടി | അന്തർജ്ജനം | 1 | 4 | 0 |
| 26. | വിവാഹസമ്മാനം (കഥകൾ) | സരസ്വതിഅമ്മ | 1 | 4 | 0 |
| 27. | കാററുപിടിച്ച തോണി (വിനോദം)— | കോവൂർ | 1 | 4 | 0 |
| 28. | നോവൽസാഹിത്യം | എം. പി. പോൾ | 2 | 4 | 0 |
| 29. | സാഹിതീയം | കുററിപ്പുഴ | 1 | 8 | 0 |
| 30. | സോഷ്യലിസം | സി. ജെ. തോമസ് | 1 | 4 | 0 |
| 31. | ഇരുട്ടിനുമുമ്പ് | ജി. ശങ്കരക്കുറുപ്പ് | 0 | 8 | 0 |
| 32. | സ്വതന്ത്രകേരളം | ബോധേശ്വരൻ | 1 | 4 | 0 |
| 33. | കന്യക | എൻ. കൃഷ്ണപിള്ള | 1 | 4 | 0 |
| 34. | ഒരുരാത്രി | കേശവദേവ് | 0 | 6 | 0 |
| 35. | അനശ്വരതയിലേക്കുള്ള ക്ഷണം— | അബ്ബാസ് | 0 | 12 | 0 |
| 36. | ഹരിണി (നോവൽ) | പള്ളമ്പള്ളി | 1 | 0 | 0 |

ഗ്രന്ഥശാലകൾക്ക് ന്യായമായ കമ്മീഷൻ നൽകുന്നതാണ്.

## നാഷനൽ ബുക്ക്സ്റ്റാൾ

കളരിക്കൽബസ്സാർ, കോട്ടയം

## ഐക്യസംസ്ഥാന ഗ്രന്ഥശാലാസംഘം വാൎത്തകൾ

★

## ലൈബ്രറി ഗ്രാൻറ പരിശോധന

സംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കരും ഗ്രാൻറ പരിശോധനാ കമ്മിററി അംഗങ്ങളായ ശ്രീ. എം. കെ. മേനോൻ എം. എൽ. ഏ. ശ്രീ. എൻ. പി. വൎഗ്ഗീസ് എം. എൽ. ഏ. എന്നിവരും കൂടെ ഏപ്രിൽ മുതൽ രണ്ടുമാസക്കാലംകൊണ്ടു് സംസ്ഥാനത്തെ ഗ്രന്ഥശാലകളുടെ ഗ്രാൻറ പരിശോധന പൂൎത്തിയാക്കുകയുണ്ടായി. വിശ്രമരഹിതമായും നിരന്തരമായും പ്രവൎത്തിച്ചതിൻെറ ഫലമായിട്ടാണു് കമ്മിററിക്കു് ഈ ചുരുങ്ങിയ കാലംകൊണ്ടു് പരിശോധന പൂൎത്തിയാക്കാൻ സാധിച്ചിട്ടുള്ളതു്. സംഘത്തിൻെറ നിർദ്ദേശമനുസരിച്ചു്, രാവിലെ 8 മണിമുതൽ രാത്രി 10 മണിവരെ ഗ്രന്ഥശാലകൾ തുറന്നിട്ടു് കമ്മിററിയുടെ വരവിനെ പ്രതീക്ഷിക്കുന്നതിൽ ഗ്രന്ഥശാലാപ്രവൎത്തകർ കാണിച്ച ഔത്സുക്യം പ്രശംസനീയമായിരുന്നു. കമ്മിററിയുടെ ജോലി വളരെ വേഗം തീൎക്കുന്നതിനു ഗ്രന്ഥശാലാപ്രവൎത്തകരുടെ സഹകരണം വേണ്ടുവോളം ലഭിച്ചിട്ടുണ്ടു്. കമ്മിററി വെറും പരിശോധനമാത്രമല്ല നടത്തിയിട്ടുള്ളതു്. പ്രവൎത്തനത്തിലുള്ള ന്യൂനതകൾ പരിഹരിക്കുന്നതിനു വേണ്ട നിർദ്ദേശം നൽകുന്നതിനും അതാതു നാട്ടിലെ ഭേദപ്പെട്ട വ്യക്തികളുടെ സഹകരണം സമ്പാദിച്ചുകൊടുക്കുന്നതിനും ഈ സന്ദൎഭം കമ്മിററി വിനിയോഗിച്ചിട്ടുണ്ടു്. അങ്ങനെ കഴിഞ്ഞ ഗ്രാൻറ പരിശോധന പ്രസ്ഥാനത്തിനു ഉത്തേജനവും ഗ്രന്ഥശാലാപ്രവൎത്തകൎക്കു ഉത്സാഹവും കൈവരുത്തിയിട്ടുണ്ടെന്നു നിസ്സംശയം പ്രസ്താവിക്കുന്നതാണു്.

ഗ്രാൻറ പരിശോധനയ്ക്കു ഗവമ്മെൻറിൽനിന്നും സ്റ്റേററുകാർ അനുവദിച്ചതിൽ സംഘത്തിനു അതിയായ കൃതജ്ഞതയുണ്ടു്. പെട്രോൾ തുടങ്ങിയുള്ള എല്ലാ ചെലവുകളും പല മാന്യന്മാരുടേയും ഉദാര സംഭാവനകൾകൊണ്ടു് നിൎവ്വഹിക്കയാണുണ്ടായതു്.

## വയോജനവിദ്യാഭ്യാസ പരിശീലനക്ലാസ്സ്

ഗ്രന്ഥശാലാസംഘത്തിൻെറ ആഭിമുഖ്യത്തിൽ യൂനിവേഴ്സിററികോളേജ്ഹോസ്റ്റലിൽ നടത്തിവന്ന വയോജനവിദ്യാഭ്യാസ പരിശീലനക്ലാസ്സ് ജൂൺ 9-ാംനു 3-30-നു് ചീഫ്മിനിസ്റ്റർ ശ്രീ. ടി. കെ. നാരായണപിള്ള അസംബ്ളിസ്പീക്കർ ശ്രീ. ടി. എം. വൎഗ്ഗീസ്, മന്ത്രിമാരായ ശ്രീ. ഏ. ജെ. ജോൺ, എൻ. കുഞ്ഞുരാമൻ, വൈസ്ചാൻസലർ ശ്രീ: വി കെ. നന്ദൻമേനോൻ കാൺഗ്രസ്സ് പ്രസിഡൻറ് ശ്രീ. സി. കേശവനും അദ്ദേഹത്തിൻെറ പത്നിയും മുതലായവർ സന്ദർശിക്കുക ഉണ്ടായി. പ്രശസ്താതിഥികളെ ഗ്രന്ഥശാലാസംഘം വൈസ്പ്രസിഡൻറന്മാരായ ശ്രീ. സി. നാരായണപിള്ള, ശ്രീ. കെ. എം. അഗസ്റ്റിൻ, സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ എന്നിവർകൂടി സ്വീകരിച്ചു.

കുടിൽവ്യവസായ പരിശീലനങ്ങളിൽ വ്യാപൃതരായിരുന്ന വിദ്യാൎത്ഥികളുടെ പ്ര

വത്തനങ്ങളെ അവർ കൌതുകപൂർവ്വം ചു റ്റിനടന്നുകാണുകയുണ്ടായി. ശ്രീ. ടി. എം. വർഗ്ഗീസിൻെറ അദ്ധ്യക്ഷതയിൽ ഒരു യോഗം നടത്തി.

ഗ്രന്ഥശാലാസംഘം ഈ പരിശീലന ക്ലാസ്സ് ആരംഭിച്ചതു് സമുചിതമായിട്ടുണ്ടെന്നും വയോജനവിദ്യാഭ്യാസപരിപാടികൾക്കു ഗവമ്മെണ്ടിൽനിന്നും വേണ്ടുവോളം ധനസഹായവും പ്രോത്സാഹനവും ലഭിക്കേണ്ടതാണെന്നും, അതു ഗവമ്മെണ്ടിൻെറ കത്തവ്യമാണെന്നും, ആ കത്തവ്യം ഗവമ്മെൻറു ശരിക്കു നിർവ്വഹിക്കുന്നില്ലെങ്കിൽ അതിനെ നിയന്ത്രിക്കേണ്ട ചുമതല കാൺഗ്രസ്സ് പ്രസിഡണ്ടിനുണ്ടെന്നും ശ്രീ. ടി. എം. വർഗ്ഗീസ് തൻെറ പ്രസംഗത്തിൽ ചൂണ്ടിക്കാണിച്ചു. ചീഫ്മിനിസ്റ്റർ ഇപ്രകാരം പ്രസ്താവിച്ചു.

"വയോജനവിദ്യാഭ്യാസ പരിപാടികൾ നടപ്പിലാക്കുന്നതിനും പ്രോത്സാഹിപ്പിക്കുന്നതിനും ഗവമ്മെൻറു തീരുമാനിച്ചിരിക്കയാണു്. ഈ പ്രവത്തനങ്ങളിൽ ഗവമ്മെണ്ടിനെ ഉപദേശിക്കുവാൻ യൂണിവേഴ്സിററി വൈസ്ചാൻസലർ അദ്ധ്യക്ഷനായുള്ള ഒരു അഡൈ്വസറി ബോർഡിനെ നിയമിക്കാൻ ഗവമ്മെൻറു തീരുമാനിച്ചിരിക്കുന്നു. വ്യവസായമന്ത്രി ഈ പരിശീലനക്ലാസ്സിനു 500 രൂപ സംഭാവനചെയ്തിരിക്കുന്ന വിവരവും നിങ്ങളെ അറിയിച്ചുകൊള്ളുന്നു."

ഗ്രാമോദ്ധാരണപരിപാടികളെപ്പററി മന്ത്രിമാർ ദീർഘമായി പ്രസംഗിക്കാറുണ്ടെങ്കിലും, പരിപാടികൾ നടപ്പിലാക്കീട്ടില്ലെന്നും, അതുകൊണ്ടാണു് സംഘം ഈ പരിശീലനക്ലാസ്സ് ആരംഭിച്ചതെന്നും ശ്രീ. സി. നാരായണപിള്ള പ്രസംഗിക്കയുണ്ടായി.

ഗ്രന്ഥശാലകളിൽക്കൂടി വയോജനവിദ്യാഭ്യാസപരിപാടികൾ നടപ്പിലാക്കാനുള്ള സാദ്ധ്യതകളെ വിവരിച്ചുകൊണ്ടു് ശ്രീ: പി. എൻ. പണിക്കരും പ്രസംഗിച്ചു.

പരിശീലനക്ലാസ്സ് ജൂൺ 10-ാം തീയതി അവസാനിക്കുകയും തുടർന്നുള്ള ഒരാഴ്ച വിദ്യാത്ഥികൾ തെക്കൻതിരുവിതാംകൂറിലെ ഗ്രാമോദ്ധാരണപ്രവത്തനകേന്ദ്രങ്ങൾ സന്ദർശിച്ച് അവിടെയുള്ള സൃഷ്ടിപരമായ പ്രവത്തനങ്ങൾ മനസ്സിലാക്കുന്നതിനും വിനിയോഗിക്കുകയുംചെയ്തു.

## വയോജനവിദ്യാഭ്യാസ ബോർഡ്

സ്റ്റേററിലെ വയോജനവിദ്യാഭ്യാസത്തിൻെറ ചുമതല വഹിക്കുന്നതിനു ഏഴുപേരുൾപ്പെട്ട ഒരു ബോർഡ് ഗവമ്മെൻറ് രൂപീകരിച്ചിരിക്കുന്നു.

(1) യൂനിവേഴ്സിററി വൈസ് ചാൻസലർ (ചെയർമാൻ) (2) വിദ്യാഭ്യാസ ഡയറക്ടർ (വൈസ്ചെയർമാൻ) (3) എഡ്യൂക്കേഷൻ സെക്രട്ടറി (4) ശ്രീ. സി. നാരായണപിള്ള എം. എൽ. എ. (കൺവീനർ) (5) ശ്രീ. പി. എൻ. പണിക്കർ ജന: സെക്രട്ടറി ഐക്യസംസ്ഥാനഗ്രന്ഥശാലാസംഘം (6) ശ്രീ. എ. പി. ഉദയഭാനു എം. എൽ. എ. (6) ശ്രീ. ജോസഫ് മുണ്ടശ്ശേരി എം. എൽ. എ.

## പ്രവത്തകസമിതിയോഗം

സംഘം പ്രവത്തകസമിതിയോഗം ജൂൺ 5, 7, 9, 21, 23 എന്നീ തീയതികളിൽ സംഘം ആഫീസിൽവച്ചു കൂടുകയുണ്ടായി.

ഒഴിവു വന്നിട്ടുള്ള താലൂക്കുകളിൽ പുതിയ ആർഗനൈസറന്മാരെ നിയമിക്കുന്നതിനും പ്രവർത്തനസൌകര്യത്തിനുവേണ്ടി ഏതാനും ആർഗനൈസറന്മാക്കു താലൂക്കുകൾ മാററിക്കൊടുക്കുന്നതിനും നിശ്ചയിച്ചു.

ലൈബ്രറിഗ്രാൻറുപരിശോധന സംബന്ധിച്ചു് പരിശോധനകമ്മിററി തയ്യാറാക്കിയ ഗ്രഡേഷൻ ലിസ്ററും റിപ്പോർട്ടും പരിശോധിച്ചു. ഗ്രാൻറുവിഭജനത്തിൽ ഏതാനും ഭേദഗതികൾ വരുത്തുകയും ഏതാനും ശുപാശ്കളോടുകൂടി റിപ്പോർട്ടു് ഗവമ്മെൻറിൽ സമർപ്പിക്കുന്നതിനു നിശ്ചയിക്കുകയും ചെയ്തു.

എല്ലാ ആണ്ടിലും ജൂലൈ മാസം ആദ്യവാരം വനമഹോത്സവ വാരമായി ആഘോഷിക്കുവാൻ എല്ലാ ഗ്രന്ഥശാലകളേയും അറിയിക്കുന്നതിനു നിശ്ചയിച്ചു.

ഐക്യസംസ്ഥാനഗ്രന്ഥശാലാസംഘം എന്ന പേരു് "തിരുവിതാംകൂർ-കൊച്ചി ഗ്രന്ഥശാലാസംഘം" എന്നു് മാററുന്നതിനും ഈ ഭേദഗതി ഭരണസമിതിയുടെ അംഗീകാരത്തിനു അവതരിപ്പിക്കുന്നതിനും തീരുമാനിച്ചു.

ലൈബ്രറി ഇൻസ്പെക്ഷൻ കമ്മിററിയുടെ യാത്രച്ചെലവിനുള്ള കണക്കു പരിശോധിച്ചു അംഗീകരിച്ചു.

ഗ്രാൻറു നൽകുന്നതിനു ഗ്രന്ഥശാലകൾക്കുണ്ടായിരിക്കേണ്ട കുറഞ്ഞ യോഗ്യത കമ്മിററി നിശ്ചയിച്ചു. (യോഗ്യതകൾ അന്യത്ര)

## ഭരണസമിതിയോഗം

ഭരണസമിതിയുടെ ഒരു യോഗം ജൂൺ 25-ാംതീയതി സംഘം ആഫീസിൽ വച്ചു് ശ്രീ. സി. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽ ആരംഭിച്ചുവെങ്കിലും യോഗമദ്ധ്യേ സ്ഥിരാദ്ധ്യക്ഷനായ ചീഫ് മിനിസ്റ്റർ ശ്രീ. ടി. കെ. നാരായണപിള്ള സന്നിഹിതനായതനുസരിച്ചു് അദ്ദേഹത്തിൻെറ അദ്ധ്യക്ഷതയിൽ യോഗനടപടികൾ തുടരുകയുണ്ടായി.

ഒരു പഞ്ചവത്സരപദ്ധതി പ്രകാരം സംസ്ഥാനത്തു താലൂക്കുകേന്ദ്രലൈബ്രറികളും ഡിസ്ട്രിക്ട് ലൈബ്രറികളും അഭിവൃദ്ധിപ്പെടുത്തുന്നതിനുള്ള ലക്ഷ്യത്തെ അടിസ്ഥാനമാക്കി നാലു ഡിസ്ട്രിക്ട് ലൈബ്രറികളും നാലു താലൂക്ക് ലൈബ്രറികളും വിപുലപ്പെടുത്താനുള്ള ഒരു സ്കീം അംഗീകരിച്ചു.

1950 ഏപ്രിൽ മതലുള്ള ഗ്രാൻറിനു അപേക്ഷകൾ സംഘത്തിലേയ്ക്കു് അയയ്ക്കുന്നതിനു ഗ്രന്ഥശാലകൾക്കു സക്കുലർ അയയ്ക്കുവാൻ നിശ്ചയിച്ചു.

സംഘത്തിൻെറ ഇപ്പോഴുള്ള പേരു് മേലാൽ "തിരുവിതാംകൂർ-കൊച്ചിഗ്രന്ഥശാലാസംഘം" എന്നു മാററുന്നതിനു തീരുമാനിച്ചു.

സംഘത്തിൻെറ തുടരെയുള്ള നിവേദനങ്ങളുടെ ഫലമായി ഗവമ്മെൻറിൽനിന്നും രൂപീകരിക്കുന്ന "വയോജന വിദ്യാഭ്യാസ ബോർഡിൽ" സംഘത്തിലെ പദ്ധതികൾ യഥാകാലം സമർപ്പിക്കേണ്ടതാണു്.

രണ്ടുമാസക്കാലംകൊണ്ടു് ലൈബ്രറി ഗ്രാൻറു പരിശോധനാജോലി അവിശ്രമവും ത്യാഗപൂവ്വവുമായി നടത്തിയതിനും ഏററവും ചുരുങ്ങിയ തോതിൽ ചെലവുചെയ്തു് പരിശോധന നിവ്വഹിച്ചതിനും പരിശോധനാകമ്മിററി അംഗങ്ങളായ ശ്രീ. പി. എൻ. പണിക്കർ, ശ്രീ. എം. കെ. മേനോൻ എം. എൽ. ഏ. ശ്രീ. എൻ. പി

വർഗ്ഗീസ് എം. എൽ. ഏ. എന്നിവർക്ക് അഭിനന്ദനം രേഖപ്പെടുത്തി.

ഒരു കരയിൽ അടുത്തടുത്തു വായനശാലകൾ ഉണ്ടാകുന്നതു് അവയുടെ ആരോഗ്യപരമായ വളർച്ചയ്ക്കു് പൊതുവേ ഹാനികരമാണെന്നു് അനുഭവപ്പെട്ടിരിക്കുന്നതിനാൽ തല്ക്കാലനിലയ്ക്കു് ഒരു കരയിൽ ഒരു വായനശാല മാത്രം ഉണ്ടായാൽ മതിയെന്നു് തീരുമാനിച്ചു.

## ഗ്രന്ഥശാലാസംഘം ഉപരക്ഷാധികാരികൾ

(1) ഡാക്ടർ പി. ററി. തോമസ് പാലാമ്പടം, കോട്ടയം
(2) ജ്യോത്സ്യൻ കൃഷ്ണപിള്ള, തിരുവനന്തപുരം
(3) ശ്രീമതി ലക്ഷ്മിപ്പിള്ളകൊച്ചമ്മ, മാധവമന്ദിരം, തിരുവനന്തപുരം
(4) ശ്രീ ജെ. ഈ ഏ. പെരേര, കൊല്ലം
(5) ,, പി. സുബ്രഹ്മണ്യം സ്മതിയേറേറഴ്സ്, തിരുവനന്തപുരം
(6) ,, ഇലങ്കത്തു നാരായണപിള്ള, തിരുവനന്തപുരം
(7) ,, ററി. സി. രവിവർമ്മ വലിയരാജാ, നീലീശ്വരം
(8) ,, പി. എൻ. നമ്പൂതിരി ഇളമൺമന, തിരുവല്ല
(9) ,, ററി. വി. കൃഷ്ണയ്യർ, തിരുവനന്തപുരം
(10) ,, എൻ. രാമസ്വാമിഅയ്യർ, മൂവാററുപുഴ
(11) ,, ജോർജ്ജ് തോമസ് കൊട്ടുകാപ്പള്ളി, പാലാ
(12) ,, ജോസഫ് ചാക്കോള, കോളേജ്വ്യൂ, തൃശ്ശൂർ
(13) റവ: കുര്യൻ തട്ടപ്പാറഹൗസ്, കുത്താട്ടുകുളം
(14) കെ. എം. പൈലി ഇളയിടത്തു് നെച്ചൂർ, പിറവം
(15) കെ. വാസുദേവരു, മണലിക്കരമഠം, മേക്കാമണ്ഡപം

## ആയുഷ്കാലസാമാജികന്മാർ (തുടച്ച്)

18. ശ്രീ യു. ജെ. മത്തായി മുൻസിപ്പൽ ചെയർമാൻ, ആലുവാ
19. ,, സി. ജെ. മാത്യുതരകൻ പള്ളിക്കര, ആലുവാ
20. ,, എം. കെ. മക്കാർപിള്ള, ആലുവാ
21. കെ. എൻ. പച്ചയപ്പഗൗണ്ടർ എം. എൽ. ഏ., കൊഴിഞ്ഞാൻപാറ
22. സർ. സി. വി അനന്തകൃഷ്ണയ്യർ, ചിററൂർ
23. ശ്രീ കെ. നടരാജൻചെട്ടിയാർ എം. എൽ. ഏ., നെന്മാറ
24. ഈ. കെ. മാത്യു പ്ലാൻറർ, ചേപ്പാട്
25. കെ. കേശവക്കുറുപ്പു് പുളിപ്പാറ പുത്തൻവീട്ടു്, കുന്നത്തൂർ
26. എം. എം. ജോർജ്ജ് മാനേജിംഗ് ഡയറക്ടർ പ്രോഗ്രസ്സീവ് ബാങ്ക്, കൊട്ടാരക്കര

## ആർഗനൈസറന്മാരുടെ പേരും മേൽവിലാസവും പ്രവർത്തനം നടത്തുന്ന താലൂക്കുകളും

| | | |
|---|---|---|
| 1. | പി. വിശ്വനാഥൻ, വെള്ളമഠം, താഴക്കുടി | തോവാള, അഗസ്തീശ്വരം |
| 2. | കെ. വേലായുധൻനായർ, പരമേശ്വരവിലാസം, അരുമന | കല്ക്കുളം, വിളവംകോട്ട് |
| 3. | ബി. ബാലകൃഷ്ണൻ, പുഴിക്കുന്ന്, പൂവാർ | നെയ്യാററിൻകര |
| 4. | കെ. തങ്കപ്പൻനായർ, പാൽക്കുളങ്ങര | തിരുവനന്തപുരം |
| 5. | ജെ. രാജഗോപാലൻനായർ, പാങ്ങപ്പാറ, കഴക്കൂട്ടം | നെടുമങ്ങാട്ട്, ചിറയിൻകീഴ് |
| 6. | ജി. നാണുശാസ്ത്രി, പുത്തൂർ | കൊട്ടാരക്കര, കുന്നത്തൂർ |
| 7. | ഏ. കെ. നാരായണൻനായർ, കൈപ്പട്ടൂർ | പത്തനാപുരം |
| 8. | എം. മഹമ്മദ്, പത്തനംതിട്ട | പത്തനംതിട്ട |
| 9. | കെ. കൊച്ചുരാമൻപിള്ള, പടയനാർകുളങ്ങര | കരുനാഗപ്പള്ളി |
| 10. | എൻ. ശ്രീധരൻനായർ, ഏവൂർ, ചേപ്പാട്ട് | കാർത്തികപ്പള്ളി, മാവേലിക്കര |
| 11. | പി. ഭാസ്കരൻനായർ, ഏവൂർ, ചേപ്പാട്ട് | അമ്പലപ്പുഴ |
| 12. | ആർ. രാമവർമ്മതമ്പാൻ, കീഴ്‌വായ്പൂർ | തിരുവല്ല |
| 13. | എൻ. ഓ. മാത്യൂ, എലിക്കുളം, പൂവരണി | ചങ്ങനാശ്ശേരി |
| 14. | വെട്ടൂർ രാമൻനായർ, മുത്തോലി, പാലാ | മീനച്ചിൽ |
| 15. | പ്രോഫ. ജെ. കൊണത്താപ്പള്ളി, വൈക്കം | വൈക്കം |
| 16. | ഏ. ജെ. കര്യാക്കോസ്, കോടിക്കുളം | തൊടുപുഴ, ദേവികുളം |
| 17. | മാത്യൂവർഗ്ഗീസ്, മൂവാററുപുഴ | മൂവാററുപുഴ |
| 18. | പി. കെ. അനന്തൻപിള്ള, N. പറവൂർ | കുന്നത്തുനാട്ട് |
| 19. | ജെ. തങ്കം, N. പറവൂർ | N. പറവൂർ, കൊടുങ്ങല്ലൂർ |

| | |
|---|---|
| 20. ററി. എ. മൃത്യുഞ്ജയൻ പനമ്പുക്കാട്ട്, എറണാകുളം | കൊച്ചി-കണയന്നൂർ |
| 21. ററി. എ ബാലൻ തൃശ്ശൂർ | തൃശ്ശൂർ |
| 22. കെ. വി. കുമാരൻ കേച്ചേരി, തലപ്പിള്ളി | തലപ്പിള്ളി |
| 23. വി. കെ. ജോസ് കല്ലേററുംകര, ആളൂർ | മുകുന്ദപുരം |

* ചേർത്തല, കോട്ടയം, പീരുമേട്ട്, കൊല്ലം, ചിറയൂർ എന്നീ താലൂക്കുകളിലേ ഒഴിവിൽ ഓർഗനൈസിംഗ് നിയമനം ഉടനെ നടത്തുന്നതാണ്.

## ഗ്രന്ഥശാലാ പ്രവർത്തനം സംബന്ധിച്ച് ചില കൂട്ടതൽ നിർദ്ദേശങ്ങൾ

(ഗ്രാൻറ പരിശോധനാസന്ദർഭത്തിൽ പൊതുവായി ഗ്രന്ഥശാലാപ്രവർത്തനത്തിൽ പല ന്യൂനതകളും കാണുവാനിടയായി. അവ പരിഹരിക്കുന്നതിനു ചുവടെ ചേർക്കുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് പ്രവർത്തിക്കണമെന്നാപേക്ഷ)

1. പുസ്തകസ്റ്റോക്കു രജിസ്റ്റർ

സ്റ്റോക്കു രജിസ്റ്ററിൽ-ക്രമനമ്പർ, രജി: നമ്പർ, പുസ്തകത്തിൻെറ പേരു്, ഗ്രന്ഥകാരൻെറ പേരു്, പ്രസാധകൻെറ പേരു്, വില, ഏതിനം, ലഭിച്ച തിയതി— എന്നിവ ഉണ്ടായിരിക്കണം.

സ്റ്റോക്ക്രജിസ്റ്ററിലെ എണ്ണം കൃത്യമായിരിക്കണം.

ഒരേ പുസ്തകത്തിൻെറ പല പ്രതികൾ A,B,C ഇട്ടു ചേർക്കുകയാണ് വേണ്ടതു്.

രജിസ്റ്ററിൽ പുസ്തകം ലഭിക്കുന്നതനുസരിച്ചു ക്രമമായി ചേർക്കണം.

വർഗ്ഗീകരിച്ചുള്ള സ്റ്റോക്കുരജിസ്റ്റർ പ്രത്യേകം ഉണ്ടായിരിക്കേണ്ടതാണ്. പുസ്തകം അകാരാദിമുറയ്ക്കു ചേർക്കുകയാണ് വേണ്ടതു്.

പുസ്തകസ്റ്റോക്കു അനുസരിച്ച് ഗ്രന്ഥശാലയിലുള്ള പുസ്തകങ്ങളുടെ മൊത്തവില അറിയണം.

മാസികകൾക്കു് പ്രത്യേകസ്റ്റോക്കു രജിസ്റ്റർ വയ്ക്കേണ്ടതാണ്. പുസ്തകസ്റ്റോക്കു രജിസ്റ്ററിൽ മാസികകൾ ചേർക്കുവാൻ പാടില്ല. എന്നാൽ വിശേഷാൽ പ്രതികളോ, ഒരു കൊല്ലത്തേക്കുള്ളതു ഒന്നിച്ചു ബയൻറ ചെയ്തിട്ടുള്ള മാസികാവാല്യങ്ങളോ പുസ്തകസ്റ്റോക്കുരജിസ്റ്ററിൽ ചേർക്കുന്നതുകൊണ്ടു തരക്കേടില്ല.

2. പ്രവേശന രജിസ്റ്റർ മാസവരി രജിസ്റ്റർ, നാൾവഴി, പേരേട്ട്, ഇഷ്യൂ രജിസ്റ്റർ, പത്രമാസികവരവിനം രജിസ്റ്റർ, രസീതുബുക്ക്, വൗച്ചർ ഫയൽ, ലററർ ഫയൽ, അപേക്ഷാഫയൽ, ഉപകരണരജിസ്റ്റർ, മാസാന്ത്യസ്റ്റേറമെൻറ ബുക്ക്, എന്നിവ ഉണ്ടായിരിക്കേണ്ടതാണ്.

3. ലഭിക്കുന്ന എല്ലാ തുകയ്ക്കും രസീതു എഴുതുകയും ചെലവിനു വൗച്ചർ സൂക്ഷി

ക്കുകയും വേണം. രസീതിനും വൗച്ചറിനും നമ്പരുകൾ ഉണ്ടായിരിക്കണം.

4. അടുത്ത ഗ്രാൻറ 1950 ഏപ്രിൽ മുതൽ നൽകുന്നതിനാൽ ഏപ്രിൽ മുതലുള്ള കണക്കു വയ്ക്കേണ്ടതാണ്. തന്മാസം വരെ, തന്മാസം, മൊത്തം എന്നീ കാളങ്ങളോടുകൂടി വരവു ചെലവു കാണിക്കുന്ന മാസാന്ത്യ സ്റ്റേറ്റുമെൻറിൻെറ പകർപ്പ് മൂന്നു മാസം കൂടുമ്പോൾ ആഫീസിലേക്ക് അയയ്ക്കേണ്ടതാണ്.

5. പുസ്തകങ്ങൾ ബയൻറ ചെയ്യിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിക്കണം.

6. പുസ്തകങ്ങൾ ദിവസവും കൂടുതൽ ആളുകളെക്കൊണ്ടു വായിപ്പിക്കുന്നതിനു ശ്രമിക്കണം. കഴിയുന്നതു 'സർക്കലേററിംഗ് ഡിസ്റ്റം' നടപ്പിലാക്കുന്നതു പ്രയോജനകരമായിരിക്കും.

## ഗ്രന്ഥശാലാ പ്രവത്തകരുടെ ശ്രദ്ധക്ക്

ഗ്രന്ഥശാലകളുടെ അഭിവൃദ്ധിക്കുവേണ്ടി ഇനിയൊരറിയിപ്പുണ്ടാകുന്നതുവരെ ഗ്രാൻറ് കിട്ടുന്ന തുക മുഴുവനും പുസ്തകങ്ങൾ വാങ്ങുന്നതിനു ഉപയോഗിക്കേണ്ടതാണ്.

വിദഗ്ദ്ധന്മാരടങ്ങിയ ബുക്ക് സെലക്ഷൻകമ്മിററി തയ്യാറാക്കിയ പുസ്തകലിസ്റ്റ്, നിങ്ങൾക്ക് ആവശ്യമുള്ള പുസ്തകങ്ങൾ തെരഞ്ഞെടുക്കുന്നതിനുവേണ്ടി അയയ്ക്കുന്നതാണ്.

ശാസ്ത്രലോകം, പഥികബന്ധു എന്നീ രണ്ടു പുസ്തകങ്ങൾ എല്ലാ ലൈബ്രറികളിലും വാങ്ങിക്കൊള്ളണമെന്നും അതിൻെറ വില ഗ്രാൻറതുകയിൽനിന്നും കുറവുചെയ്യുന്നതാണെന്നും കാണിച്ച് ഗവമ്മെൻറിൽനിന്നും ആർഡർ അയയ്ക്കുകയുണ്ടായി. ടി പുസ്തകങ്ങൾ വാങ്ങിയിട്ടുള്ള പല ലൈബ്രറിക്കാരും, ഈ ആർഡർ അനുസരിച്ച് പുസ്തകങ്ങൾ വീണ്ടും വാങ്ങുവാൻ നിർബ്ബന്ധിതരായി തീരുന്നുവെന്നും അതു സങ്കടകരമാണെന്നും സംഘത്തെ അറിയിച്ചു. സംഘം ഈ വിവരം ഗവമ്മെൻറിനെ ബോദ്ധ്യപ്പെടുത്തിയതിൻെറ ഫലമായി ആഡർ ഭേദപ്പെടുത്തി. അങ്ങനെ ആ പുസ്തകങ്ങൾ സംഘം മുഖേന ചെലവുചെയ്യുവാൻ തീരുമാനമുണ്ടായി. അതിനാൽ ടി പുസ്തകങ്ങൾ ഇല്ലാത്ത ലൈബ്രറിക്കാർ രണ്ടു പുസ്തകങ്ങളും എടുത്തുകൊണ്ടു വില ആർഗനൈസറന്മാരെ ഏല്പിക്കുകയോ അതല്ലാത്തപക്ഷം സംഘത്തിലേയ്ക്കു നേരിട്ടു അയയ്ക്കുകയോ ചെയ്യേണ്ടതാണ്.

ഗ്രന്ഥശാലകളുടെ ക്രമപ്രവൃദ്ധമായ അഭിവൃദ്ധിക്ക് ഒരിക്കൽതെരഞ്ഞെടുക്കുന്നകമ്മിററിക്കാരുംസെക്രട്ടറി മുതങ്ങിയ ഭാരവാഹികളും ഏകോപിച്ച് നിഷ്ഠിതകാലമത്രയും മുടനു പ്രവത്തിക്കേണ്ടതു് ആവശ്യമാണല്ലോ. എന്നാൽ വല്ല കാരണവശാലും അതിനു വ്യത്യാസം വരുത്തേണ്ടതായി വരുമ്പോൾ അതിനുള്ള കാരണം കേന്ദ്രസംഘത്തെ അറിയിച്ച് ആവശ്യമുള്ള നിർദ്ദേശങ്ങൾ വാങ്ങി പ്രവത്തിക്കുന്നതു് കൂടുതൽ പ്രയോജനപ്രദമായിരിക്കുമെന്ന് അനുഭവങ്ങൾകൊണ്ടു് കമ്മിററിക്ക് ബോദ്ധ്യപ്പെട്ടിരിക്കുന്നു. അതിനാൽ ഇക്കാര്യത്തിൽ ശ്രദ്ധപതിയേണ്ടതാണ്.

**ലൈബ്രറി ഗ്രാൻറ്:**—ഗ്രാൻറവിതരണംസംബന്ധിച്ച് ഏതാനും വിവരങ്ങൾ 1950 മെയ് ലക്കം ഗ്രന്ഥാലോകം 62-ാം പേജിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. കഴിഞ്ഞ ഏഴരമാസത്തെ ഗ്രാൻറതുക അർഹതയുള്ള ഗ്രന്ഥശാലകൾക്ക് കാലതാമസം

കൂടാതെ ലഭിക്കുന്നതാണു്. ഗ്രാൻറുക പുസ്തകം വാങ്ങുന്നതിനായിത്തന്നെ ഉപയോഗിക്കണമെന്നുള്ള നിർദ്ദേശം ഓർമ്മിക്കുമല്ലോ. അതനുസരിച്ചു് പുതിയ പുസ്തകങ്ങൾ വാങ്ങിയ ലിസ്റ്റ്സഹിതം ഇക്കൊല്ലം ഗ്രാൻറിനപേക്ഷിക്കേണ്ടതാണു്. 1950 ഏപ്രിൽ മേയ്, ജൂൺ, ഈ മൂന്നുമാസത്തെ കണക്കുകൾ ഗ്രാൻറപേക്ഷയിൽ വിശദപ്പെടുത്തിയിരിക്കണം. അപേക്ഷാഫാറം ടൈപ് ചെയ്തോ വൃത്തിയായി എഴുതിയോ അയച്ചുതന്നാൽ മതിയാവും. ഏഴരമാസത്തെ ഗ്രാൻറു ലഭിച്ചതിനുശേഷം അപേക്ഷകൾ ഈ ആഫീസിൽ അയച്ചുതരേണ്ടതാണു്.

(ഗ്രാൻറപേക്ഷയുടെ മാതൃക അന്യത്ര)

ഗ്രന്ഥാലോകം:—നമ്മുടെ സംഘത്തിന്റെ മുഖപത്രമായ ഗ്രന്ഥാലോകം നടത്തിക്കൊണ്ടുപോകുന്നതിൽ സാമ്പത്തികമായ പല ബുദ്ധിമുട്ടുകളും ഉണ്ടായിക്കൊണ്ടിരിക്കുന്നതിനാൽ എല്ലാ ഗ്രന്ഥശാലക്കാരും ആഗസ്റ്റ് 15-നു-കകം വരിസംഖ്യ മുഴുവൻ തുകവും അയച്ചുതരണമെന്നപേക്ഷ.

### ഗ്രാൻറു ലഭിക്കുന്നതിനു ഗ്രന്ഥശാലകൾക്കുണ്ടായിരിക്കേണ്ട കുറഞ്ഞ യോഗ്യതകൾ

(1) 300-രൂപയിൽ കുറയാതെ വില വരുന്ന 500 പുസ്തകം ഉണ്ടായിരിക്കണം. ഇതിൽ 250 പുസ്തകം സംഘം അംഗീകരിച്ചിട്ടുള്ള പുസ്തകലിസ്റ്റിൽ ഉൾപ്പെട്ടതായിരിക്കണം.

(2) മൂന്നു ദിനപത്രങ്ങളും മൂന്നു വാരികകളും ഒരുമാസികയും ഉണ്ടായിരിക്കണം.

(3) ഒരു അലമാര, ഒരു മേശ, രണ്ടു ബെഞ്ചു്—ഇത്രയും ഉപകരണങ്ങളെങ്കിലും ഉണ്ടായിരിക്കണം.

(4) സംഘം നിർദ്ദേശിക്കുന്ന റിക്കാർഡുകൾ സൂക്ഷിക്കണം.

## വനമഹോത്സവം

വനമഹോത്സവപരിപാടികൾ 1950 ആഗസ്റ്റ് 15 വരെ നീട്ടിയിരിക്കുന്നതായി ഇൻഡ്യാഗവമെൻറിൽനിന്നു നിർദ്ദേശം ലഭിച്ചിരിക്കുന്നു. പല വായനശാലാപ്രവർത്തകരും ഇതിനകം റിപ്പോർട്ടുകൾ അയച്ചുതന്നിട്ടുണ്ടു്. ചില റിപ്പോർട്ടുകളിൽ വൃക്ഷങ്ങളുടെ എണ്ണം കാണിച്ചിട്ടില്ല. ആഗസ്റ്റു 15 വരെ നട്ടുപിടിപ്പിക്കുന്ന വൃക്ഷങ്ങളുടെ എണ്ണംകൂടെ കണക്കാക്കി സമ്മാനം നിശ്ചയിക്കുന്നതിനാൽ അതുവരെ വൃക്ഷങ്ങൾ നട്ടുപിടിപ്പിക്കാവുന്നതാണു്. ആ വൃക്ഷങ്ങളുടെ എണ്ണംകൂടെ ഉൾപ്പെടുത്തി റിപ്പോർട്ടു അയച്ചുതരേണ്ടതുമാണു്.

## വൃക്ഷം വച്ചുപിടിപ്പിക്കലിനുള്ള സമ്മാനദാനം

വനമഹോത്സവം സംബന്ധിച്ചു് ഒരു സമ്മാനദാനപദ്ധതി ഇൻഡ്യാഗവമെൻറിൽ നിന്നും രൂപീകരിച്ചിട്ടുള്ളതു് ചുവടെ ചേർക്കുന്നു.

1. സമ്മാനം—

ഗ്രൂപ്പു—(a) അഖിലേന്ത്യാ മത്സരം.

1950-ലെ വനമഹോത്സവം സംബന്ധിച്ചു് കൂടുതൽ വൃക്ഷങ്ങൾ നടുന്ന ഒരു വ്യക്തിക്കു് 200 രൂപയുടെ ഒരു നാഷണൽ സേവിംഗ്സർട്ടിഫിക്കററു്.

എല്ലാ വനമഹോത്സവത്തിനും നടുന്ന വൃക്ഷങ്ങളുടെ എണ്ണത്തിലും ഇനത്തിലും കൂടുതൽ നട്ടിട്ടുള്ളതും 18 മാസത്തിനുശേ

ഷം പിടിച്ചിട്ടുള്ള വൃക്ഷങ്ങളുടെ ശതമാനത്തിൽ കൂടുതൽ ഉള്ളതുമായ ഒരു വ്യക്തിക്ക് മേൽപറഞ്ഞതുപോലെ 300 രൂപയുടെ ഒരു സമ്മാനത്തിനും പുറമേ 500 രൂപ വിലയുള്ള ഒരു സ്വർണ്ണമെഡലും സമ്മാനിക്കുന്നതായിരിക്കും.

2. ക്ലിപ്ത കാലത്തേക്കു വച്ചുകൊണ്ടിരിക്കാവുന്നതും 5000 രൂപ വിലവരുന്നതുമായ ഒരു ഷീൽഡ്, കൂടുതൽ വൃക്ഷങ്ങൾ വളർത്തിയിട്ടുള്ള ഡിസ്ട്രിക്ററിനു കൊടുക്കുന്നതാണ്. ഇക്കാര്യത്തിൽ ഡിസ്ട്രിക്ററിലെ ജനസംഖ്യ, കൃഷിക്കനുയോജ്യമായതും അല്ലാത്തതുമായ സ്ഥലങ്ങൾ മുതലായവകൂടി പരിഗണിക്കപ്പെടുന്നതാണ്.

3. ക്ലിപ്തകാലത്തേക്കു വച്ചുകൊണ്ടിരിക്കാവുന്നതും 2000 രൂപ വിലവരുന്നതുമായ ഒരു ഷീൽഡ്, ഇക്കാര്യത്തിൽ ഏററവും കൂടുതൽ കാര്യക്ഷമത കാണിക്കുന്ന കോളേജ്, സർവ്വകലാശാല മുതലായ സ്ഥാപനങ്ങൾക്കോ കൊടുക്കുന്നതാണ്.

ഗ്രൂപ്പ് (b) 4. ഓരോഡിസ്ട്രിക്ററിലും കൂടുതൽ തൃപ്തികരമാംവണ്ണം വൃക്ഷങ്ങൾ നട്ടിട്ടുള്ള ഗ്രാമങ്ങൾക്ക് 60 രൂപ വിലയുള്ള ഒരു ജൂനിയർ ഷീൽഡ്.

5. ഓരോ സ്റ്റേററിലും കൂടുതൽ വൃക്ഷങ്ങൾ നട്ടിട്ടുള്ള ഡിസ്ട്രിക്ററിനു 150 രൂപ വിലയുള്ള ഒരു സീനിയർ ഷീൽഡ്.

II. സമ്മാനസമയം—

രണ്ടാംവനമഹോത്സവം സംബന്ധിച്ച 1951 ജൂലൈ മാസം ഒന്നാം തീയതി.

III. സമ്മാനം കൊടുക്കുന്ന രീതി—

എ ഗ്രൂപ്പിൽപ്പെട്ട അഖിലേന്ത്യാസമ്മാനം പ്രസിഡൻറും നാലാംസമ്മാനം ഡിസ്ട്രിക്ററ് കളക്ററും അഞ്ചാംസമ്മാനം അതാതുസ്റ്റേററിലെ ഗവർണ്ണരോ, ചീഫ്മിനിസ്റ്ററോ ആയിരിക്കും.

ഈ പദ്ധതിക്ക് വേണ്ടുവോളം പ്രചരണം നല്കി, ഡിസ്ട്രിക്ററ്കളക്ടർ തുടങ്ങിയ ചുമതലപ്പെട്ട ഉദ്യോഗസ്ഥന്മാരെ സഹായിക്കണമെന്ന് ഗ്രന്ഥശാലാപ്രവത്തകരോടും ആർഗനൈസറന്മാരോടും താലൂക്കയൂണിയനുകളോടും അപേക്ഷിക്കുന്നു.

## സംഘം പ്രസിഡൻറന്മാർ സന്ദർശിച്ച ഗ്രന്ഥശാലകൾ

പ്രസിഡൻറ് ശ്രീ. ടി. കെ. നാരായണപിള്ള സന്ദർശിച്ചവ:

1. പണ്ഡിററ് കെ. പി. കറുപ്പൻ മെമ്മോറിയൽ ഗ്രന്ഥശാല: വൈക്കം.

2. മൂത്തേടത്തു ഗ്രാമീണ വായനശാല.

3. വൈ. എം. എൽ. എ. പബ്ളിക് ലൈബ്രറി, കണ്ണുകെട്ടുശ്ശേരി.

## വൈസ് പ്രസിഡൻറ് ശ്രീ. കെ. എം. അഗസ്റ്റിൻ ബി. എ. ബി. കോം സന്ദർശിച്ച ഗ്രന്ഥശാലകൾ

1. സഹൃദയ ഗ്രന്ഥശാല, കാഞ്ഞിരപ്പള്ളി
2. ജിന്നാ ലൈബ്രറി, വള്ളക്കടവ്
3. കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള മെമ്മോറിയൽ ലൈബ്രറി, കുറവൂർ
4. സി. പി. കെ. പി. മെമ്മോറിയൽ ലൈബ്രറി കൊട്ടാരക്കര.
5. ചാലൂക്കോണം കുട്ടൻപിള്ള സ്മാരക ഗ്രന്ഥശാല കൊട്ടാരക്കര.

# ഗ്രന്ഥശാലകൾക്കു് ഗ്രാൻറിനുള്ള അപേക്ഷാഫാറം

1. ഗ്രന്ഥശാലയുടെ പേരു്
   താലൂക്ക്‌.....................പകുതി............................കര.....................അഞ്ചൽ..................
2. സ്ഥാപിച്ച തീയതി
3. മാനേജ്‌മെൻറ് (നടത്തിപ്പ്)
4. പുസ്തകങ്ങളുടെ എണ്ണം (ഭാഷതിരിച്ചു്)
5. വരുത്തുന്ന പ്രസിദ്ധീകരണങ്ങളുടെ പേരും
   അവയ്ക്കു് ചെലവാകുന്ന തുകയും.
   a. ദിനപ്പത്രം
   b. വാരിക.
   c. മാസിക.
6. സ്ഥാപനം പൊതുജനങ്ങളുടെ വകയാണോ ?
7. സ്വന്തമായി സ്ഥലവും കെട്ടിടവും ഉണ്ടോ?
8. ഉപകരണങ്ങൾ (ഇനം തിരിച്ചു്)

* 9. 1950 ഏപ്രിൽ മുതൽ ജൂൺ വരെയുള്ള മൂന്നു മാസത്തെ വരവു ചെലവു കണക്കു്

| വരവു് | രൂ. | ണ. | സ. | ചെലവു് | രൂ. | ണ. | സ. |
|---|---|---|---|---|---|---|---|
| മാസവരി | | | | പുസ്തകങ്ങൾക്കു് | | | |
| പ്രവേശനഫീസ് | | | | പത്രമാസികകൾ | | | |
| സംഭാവന | | | | ബയൻറിംഗ് | | | |
| മററിനം. | | | | ഉപകരണങ്ങൾ | | | |
| | | | | സിൽബന്ധിശമ്പളം | | | |
| | | | | സ്റ്റേഷനറി, | | | |
| | | | | മററിനം. | | | |

സ്ഥലം
തീയതി.

പ്രസിഡൻറിൻേറയും സെക്രട്ടറിയുടേയും
ഒപ്പു്

---

* പിന്നീട്ട ഓരോ മൂന്നു മാസം കൂടുമ്പോഴു് വരവു ചെലവു കണക്കുകൾ അയച്ചുകൊണ്ടിരിക്കേണ്ടതാണു്.

# വായനശാലാവാർത്തകൾ

## ശ്രീവിവേകാനന്ദവിലാസംഗ്രന്ഥശാല
## വെൺകുളം

പ്രസ്തുത വായനശാലയുടെ വാർഷിക സമ്മേളനം ശ്രീ. വി. ഗോപാലപിള്ള ബി. എ. എൽ. ററി. യുടെ അദ്ധ്യക്ഷതയിൽ നടത്തി. പ്രൊഫസർ യു. ജമാൽ മഹമ്മദ് Msc. L T. സമ്മേളനം ഉത്ഘാടനം ചെയ്തു. മെ: മാർത്താണ്ഡവർമ്മ എം. എ. എൽ. ററി, എം. ആർ. വേലുപ്പിള്ള ശാസ്ത്രി ബി. എ., ററി എ. മജീദ് ബി. എ, എൻ. എ. യൂസഫ്, കെടാകുളം കരുണാകരൻ, മഹോപാദ്ധ്യായൻബാലകൃഷ്ണപിള്ള എന്നിവർ പ്രസംഗിച്ചു. ഗ്രന്ഥശാലയുടെ ആഭിമുഖ്യത്തിലുള്ള വോളിബാൾ ക്ലബ്ബ് ശ്രീ. ആർ. വാസുദേവൻപിള്ള ബി. എ. എൽ. ററി. ഉത്ഘാടനം ചെയ്തു.

## ആശാൻ മെമ്മോറിയൽ ലൈബ്രറി
## മൂത്തകുന്നം

19-ാമതു വാർഷിക സമ്മേളനം മെയ് 8-ാംതീയതി വിദ്യാഭ്യാസമന്ത്രി ശ്രീ. പനമ്പിള്ളി ഗോവിന്ദമേനോൻ അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തുകയുണ്ടായി. ശ്രീ. എ. ദാമോദരമേനോൻ (എം. പി) എം. എൻ. ശിവരാമൻ നായർ (ദീനബന്ധുപത്രാധിപർ) എന്നിവർ പ്രസംഗിച്ചു. രാത്രി വായനശാലാംഗങ്ങൾ ചേർന്ന് ഒരു പ്രഹസനം അഭിനയിക്കുകയുണ്ടായി.

## ദി നാഷനൽ ലൈബ്രറി ആൻഡ് റീഡിംഗ്റൂം ഓമല്ലൂർ

ഈ വായനശാലയുടെ പ്രഥമ വാർഷികസമ്മേളനം പ്രൊഫസർ കെ. എം. മാത്യു, എം. എ. യുടെ അദ്ധ്യക്ഷതയിൽകൂടി. മി, ജോർജ്ജ് വി. തോമസ് (സ്വാഗതം) ശ്രീ. രാമൻപിള്ള ബി. എ. ബി. എൽ, പന്തളം കെ. പി. രാമൻപിള്ള ബി. എ. എൽ. ററി. പ്രൊഫസർ പുത്തൻകാവു മാത്തൻ തരകൻ എന്നിവർ പ്രസംഗിച്ചു. ശ്രീ. വി. ജി. തോമസ്സ് ബി. എ. ബി. ഡി. എൽ. ററി. കൃതജ്ഞത പ്രകടിപ്പിച്ചു. വായനശാലയുടെ ആഭിമുഖ്യത്തിൽ ഹിന്ദി ക്ലാസ്സും ആരംഭിച്ചിട്ടുണ്ട്,

## ജവഹർ വായനശാല
## നീരേലശ്വരം

ഒന്നാമതു വാർഷികയോഗം ശ്രീ. വി. പി. കേശവപിള്ളയുടെ അദ്ധ്യക്ഷതയിൽ മെയ് 12—ാംതീയതി കൂടി. മെ. പുത്തൂർ ജി. മാധവൻപിള്ള, കെ. ജി. ചെല്ലപ്പൻപിള്ള, ചാലൂക്കോണം മാധവൻപിള്ള ആർ. ബാലൻപിള്ള എന്നിവർ പ്രസംഗിച്ചു. രാത്രി 'വെണ്ണിലാവ്' എന്ന പ്രഹസനം വായനശാലാംഗങ്ങൾ അഭിനയിക്കുകയുണ്ടായി.

## ഗാന്ധിസ്മാരക ഗ്രന്ഥശാല
## കരുമാല്ലൂർ

പ്രസ്തുത വായനശാലയുടെ പ്രഥമ വാർഷികസമ്മേളനം മെയ് 8—ാം തീയതി ശ്രീ. എൽ. എം. പൈലി എം. എൽ. എ. യുടെ അദ്ധ്യക്ഷതയിൽ നടത്തി. ശ്രീ. പി. കെ. എസ്സ്. നായർ സ്വാഗതപ്രസംഗം ചെയ്തു. ശ്രീ. എസ്. കെ. നായർ (മദ്രാസ്) ശ്രീ. വല്ലഭനുണ്ണിമേനോൻ, ശ്രീമതി ഇന്ദുമതി എന്നിവർ പ്രസംഗിച്ചു. ശ്രീ. ടി. കെ. പരമേശ്വരൻപിള്ള കൃതജ്ഞത പ്രകടിപ്പിച്ചു. രാത്രി ഗ്രന്ഥശാലാപ്രവർത്തകർ "കലാംഗന എന്ന ഗദ്യനാടകം അഭിനയിക്കുകയുണ്ടായി,

## വിജ്ഞാനപ്രദായിനി വായനശാല പാന്തർ—തൃക്കുന്നപ്പുഴ

ഈ വായനശാലയുടെ പ്രഥമ വാർഷികസമ്മേളനം ഏപ്രിൽ 27-ാം തീയതി ശ്രീ. നീലവന ആർ. മാധവൻനായരുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. കെ. എൻ. കോമത്തു് അവർകൾ ബി. ഏ. യോഗം ഉത്ഘാടനംചെയ്തു. ശ്രീ. എം. ഉസ്മാൻ എം. ഏ. എൽ. എൽ. ബി, ശ്രീ. കെ. എം. കേശവൻ ബി. ഏ. എന്നിവർ പ്രസംഗിച്ചു.

## യുവജനസമാജം ജവഹർ റീഡിംഗ്റൂം അമരവിള

ഒരു പൊതുയോഗം മേടം 12-ാം തീയതി കൂടി. മി. അച്ചുതൻനായർ ബി. ഏ. പ്രസിഡൻറായും മി. ആർ. കേശവൻകുട്ടിനായർ സെക്രട്ടറിയായും ഉള്ള ഒരു കമ്മിററിയെ തെരഞ്ഞെടുത്തു. 'ജവഹർ' എന്ന പേരിൽ ഒരു മാസിക തുടങ്ങുന്നതിനും നിശ്ചയിച്ചു.

## ഗ്രാമോദ്ധാരണ വായനശാല ഓമല്ലൂർ

ശ്രീ. ഏ. ജി. തോമാസ്വക്കീൽ അവർകളുടെ അദ്ധ്യക്ഷതയിൽ ജൂൺ 10-ാം തീയതി കൂടിയ യോഗത്തിൽവച്ചു് ശ്രീ. ഏ: വി. സഖറിയായെ സെക്രട്ടറിയായി തെരഞ്ഞെടുത്തു. മൂന്നുകൊല്ലക്കാലംവരെ സെക്രട്ടറിയായിരുന്നു വായനശാലയെ അഭിവൃദ്ധിപ്പെടുത്തി തല്ക്കാലത്തേയ്ക്കു് സെക്രട്ടറിസ്ഥാനം ഒഴിഞ്ഞ മി. കെ. എം. ഈശോയെ ഉദ്ദേശിച്ചു ഒരു ഗാർഡൻപാർട്ടിയും നടത്തുകയുണ്ടായി.

## പബ്ളിക്ലൈബ്രറി ആൻഡ് റീഡിംഗ്റൂം മുട്ടം—തൊടുപുഴ

പ്രസ്തുത വായനശാലയുടെ പ്രഥമ വാർഷികയോഗം ജൂൺ 11-ാം തീയതി ശ്രീ. കെ. കെ. പരമേശ്വരൻ നമ്പൂതിരിപ്പാട്ട് ബി. എസ്. സി. യുടെ അദ്ധ്യക്ഷതയിൽ കൂടി. മി. എം. സെയ്ദുമുഹമ്മദു റാവുത്തർ പ്രസംഗിച്ചു.

## ഗ്രാമീണവായനശാല കുട്ടനെല്ലൂർ

ഒന്നാംവാർഷികസമ്മേളനം ജൂൺ 10-ാം തീയതി ശ്രീ. ടി. എച്ചു്. കൃഷ്ണയ്യരുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. കെ. ടി. അച്ചുതൻ യോഗം ഉത്ഘാടനംചെയ്തു. മി. എസ്സ്. പത്മനാഭൻ പ്രസംഗിച്ചു. "പിന്തിരിപ്പൻ പ്രസ്ഥാനം" എന്ന പ്രഹസനം അഭിനയിക്കുകയുണ്ടായി.

പൊതുയോഗത്തിൽവച്ചു് മി.കെ. രാമൻനായർ അദ്ധ്യക്ഷനായും മി. സി. എൻ. നാരായണൻ കാര്യദർശിയായും ഏഴുപേരുൾപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു:

## കൊങ്ങോർപ്പിള്ളി റീഡിംഗ്ക്ലബ്ബ് കൊങ്ങോർപ്പിള്ളി

പ്രസ്തുത വായനശാലയുടെ ദ്വിതീയവാർഷികയോഗം ചീഫ്മിനിസ്റ്റർ ശ്രീ. ടി. കെ. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽ മേടം 24-ാം തീയതി കൂടി. ഈശ്വരപ്രാർത്ഥനാഗാനാലാപത്തിനുശേഷം ഡോക്ടർ പി. ജെ. തോമസ് സമ്മേളനം ഉൽഘാടനം ചെയ്തുകൊണ്ടു് ചെയ്ത പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിച്ചു:—

"ഇന്നു് നാം ജനകീയഭരണത്തിൽ ജീവിക്കുന്നു. ഈ ഭരണം വിജയകരമായിത്തീരണമെങ്കിൽ വളരെ വിഷമഘട്ടങ്ങൾ തരണം ചെയ്യേണ്ടതുണ്ടു്. ശരിയായ ഒരു പൊതുജനാഭിപ്രായം നാട്ടിൽ രൂപം പ്രാപിച്ചെങ്കിലേ പ്രജായത്തഭരണം നടക്കുന്നതും വിജയിക്കയുള്ളൂ.

സവ്വരാലും മതിക്കപ്പെടേണ്ട ഈ പൊതുജനാഭിപ്രായം ലഭിക്കണമെങ്കിൽ, നാട്ടിലെ ജനങ്ങൾക്ക് ശരിയായവിധത്തിലുള്ള വിവേചനയും അറിവും സിദ്ധിക്കണം. യഥാത്ഥമായ ലോകതത്വങ്ങളുടെ ജ്ഞാനത്തിൽനിന്നാണ് യഥാത്ഥനേതാക്കന്മാരെ നമുക്ക് ലഭിക്കുന്നതു്. സംഗതികളുടെ യാഥാത്ഥ്യങ്ങൾ, ആധുനികലോകത്തിലെ പ്രവത്തനരഹസ്യങ്ങൾ ശരിയായി മനസ്സിലാക്കുന്ന ഒരു ജനതയുണ്ടെങ്കിൽ തീർച്ചയായും രാഷ്ട്രീയ പ്രവത്തനങ്ങൾ സഫലങ്ങളാകതന്നെചെയ്യും "സ്വാതന്ത്ര്യം ആസ്വദിക്കണമെങ്കിൽ, നിങ്ങൾ ജാഗരൂകരായിരിക്കണം" എന്ന് ഒരു തത്വജ്ഞൻ പറഞ്ഞിട്ടുള്ളതു് വളരെ വാസ്തവമാണ്. ഈ ജ്ഞാനവും ജാഗരൂകതയും കിട്ടി യഥാർത്ഥ പൌരനായി ജീവിക്കുവാൻ വായനശാലകൾ മൂലം സാധിക്കും. അതിനുള്ള പ്രചോദനം ഒരു നല്ല വായനശാലയിൽ നിന്നും നമുക്ക ലഭിക്കാം.

പൗരധമ്മം സംബന്ധിച്ചുള്ള പുസ്തകങ്ങൾ ഇന്നു വിരളമാണ്. ജ്ഞാനത്തിന്റെ ഒരു സത്യനികേതനമായി വായനശാലകൾ രൂപാന്തരം പ്രാപിച്ചെങ്കിലേ യഥാർഹം പുരോഗമിക്കുകയുള്ളൂ. നല്ല പത്രങ്ങൾ നാം വായിക്കണം—രാജ്യത്തിന്റെ പൊതുജനാഭിപ്രായത്തിനു വേണ്ടിയായിരിക്കണം ഏതു പത്രവും നിലകൊള്ളേണ്ടതു്. സാമുദായികമായോ മററു വിധത്തിലോ കക്ഷിതിരിഞ്ഞുള്ള ആദർശത്തിൽ പത്രം പ്രവത്തിക്കുന്നതു ശരിയല്ല, ആധുനികലോകത്തിനു പററിയതല്ല. മതേതരരാഷ്ട്രത്തിൽ ഈ പ്രവത്തനത്തിനു പ്രസക്തിയില്ല.

നെഹ്റു ഒരിക്കൽ പറഞ്ഞു "ഇന്നത്തെ ഇൻഡ്യാ പാക്കിസ്ഥാൻ വിഷമം നീക്കി എല്ലാ വീടുകളുടേയും മച്ചിൻ മുകളിൽ ചെന്നു ഞാൻ പ്രസംഗിക്കും" എന്നു്. ശോഭനവും സൗഹാർദ്ദപരവുമായ ഇപ്രകാരമുള്ള ഒരന്തരീക്ഷം സൃഷ്ടിക്കപ്പെടുവാൻ യഥാത്ഥഗ്രന്ഥശാലകൾക്ക് ശക്തമാകും,

അനന്തരം നടന്ന അദ്ധ്യക്ഷപ്രസംഗത്തിൽ ശ്രീ: ടി. കെ. നാരായണപിള്ള ഇങ്ങനെ പ്രസ്താവിച്ചു.—

പൊതുജനാഭിപ്രായ രൂപീകരണംമൂലം പൗരസഖ്യം സംഘടിക്കണം. വിവേചനശക്തിയുള്ള ഒരു ജനാവലി രൂപമെടുക്കണം. മതം, ജാതി ഇവയുടെ പേരിൽ മുൻപ് യൂറോപ്പിൽ കലഹങ്ങൾ ഉണ്ടായി. എന്നാൽ ആ കാലമെല്ലാം കഴിഞ്ഞുപോയി. പരിഷ്കൃതമായ 20—ാംനൂററാണ്ട് അതിൽനിന്നും തുലോം വ്യത്യസ്തമാണ്. മതത്തിന്റേയും ജാതിയുടേയും പേരിൽ ഇന്ന് ഇവിടെ കൃത്രിമക്കോട്ടകൾ നിമ്മിച്ച് ഏതാനുംപേരെ അതിൽ അടച്ചുകൊണ്ടു അന്യോന്യം കലഹിപ്പിച്ചു വഴക്കുകൾ വർദ്ധിപ്പിക്കുവാൻ ചിലർ പുറപ്പെടുന്നു. നമ്മുടെ ഐക്യസംസ്ഥാനത്തുമാത്രം ഇപ്രകാരമുള്ള ജുഗുപ്സാവഹമായ കാര്യനിർവ്വഹണത്തിനുള്ള നിഗൂഢശ്രമങ്ങൾ നടക്കുന്നു. പൗരബോധമുള്ള ജനങ്ങളിൽ ഈ പ്രവത്തനം എത്ര കണ്ടു സഫലമാകുമെന്നു് കണ്ടുതന്നെ അറിയണം.

സാമ്പത്തിക പ്രശ്നങ്ങളാണ് ഇന്നു ലോകത്തെ നിതരാം അലട്ടിക്കൊണ്ടിരിക്കുന്നതു്. വായനശാലാപ്രസ്ഥാനം ശരിയായി പ്രവത്തിച്ചാൽ പല പ്രശ്നങ്ങൾക്കും നിവാരണം ഉണ്ടാകും.

ചില വായനശാലകളിൽ പുലയരേയും പറയരേയും ചില തൊഴിലാളികളേയും

പ്രവേശിപ്പിക്കുന്നില്ലെന്ന ഒരു പരാതി കേൾക്കുന്നുണ്ട്. വായനശാലകളാകുന്ന "സരസ്വതീമന്ദിര"ങ്ങളെ ഇപ്രകാരം വ്യഭിചരിപ്പിക്കുന്നവർ ആരായാലും അവർ രാജ്യത്തോട് ചെയ്യുന്നതു് കടുത്ത ദ്രോഹമാണ്; സംശയമില്ല.

വായനശാലകളോടനുബന്ധിച്ച് പത്രപാരായണക്ലാസ്സുകൾ സ്ഥാപിക്കുന്നതു് നന്നായിരിക്കും.

ഉടനെ മി. എ. പി. ഉദയഭാനു ബി. എ. ബി. എൽ. (എം. എൽ. എ) ഡെപ്യൂട്ടി സ്പീക്കർ മി. കൊച്ചുകുട്ടൻ, ശ്രീമതി ജെ. തങ്കം എന്നിവർ പ്രസംഗിച്ചു.

## മഹാത്മാഗ്രന്ഥശാല മെതുകുമ്മേൽ

ഈ വായനശാലയുടെ ആഭിമുഖ്യത്തിൽ ജൂൺ 26-ാം തീയതി മുതൽ ഹിന്ദിക്ലാസ് നടത്തിവരുന്നു.

## മഹാത്മാഗാന്ധിസ്മാരക ഗ്രന്ഥശാല പൂവച്ചൽ

ഒരു പൊതുയോഗം ജൂൺ 28-ാം തീയതി ശ്രീ. ഈ. കൃഷ്ണപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടി. യോഗത്തിൽ വച്ച് കെട്ടിടത്തിനുള്ള സ്ഥലം ഒരു കമ്മിററിമെമ്പർ സംഭാവനചെയ്തു. കെട്ടിടത്തിനുള്ള ചെലവിലേയ്ക്ക് പല മാന്യന്മാരും സാരമായ തുകകൾ വാഗ്ദാനം ചെയ്യുകയുമുണ്ടായി.

## ഗോദവർമ്മവിലാസം ഗ്രന്ഥശാല കിളിമാനൂർ

16-ാമതു വാർഷിക സമ്മേളനം ജൂൺ 2-ാം തീയതി ഡാക്ടർ പി. കെ. നാരായണപിള്ള എം. എ. പി. എച്ച്. ഡി-യുടെ അദ്ധ്യക്ഷതയിൽ നടത്തി. ശ്രീ. എസ്സ്. ശങ്കരവാര്യർ ബി. എസ്സ്. സി. എൽ. ററി. (സ്വാഗതം) ശ്രീ. ററി. കെ. മാധവൻ എം. എ. ശ്രീ. വെൺകുളം പരമേശ്വരൻ എന്നിവർ പ്രസംഗിച്ചു. രാത്രി 'വിശ്വമോഹിനി' എന്ന ഗദ്യനാടകം അഭിനയിക്കുകയുണ്ടായി.

## ദേശാഭിവർദ്ധിനി വായനശാല പുത്തൻചന്ത—വക്കലെ.

പ്രസ്തുത വായനശാലയുടെ വാർഷിക സമ്മേളനം ജൂൺ 11-ാം തീയതി ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കരുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. പി. മാധവൻ ബി. എ. ബി. എൽ, ശ്രീ. കെ. കാർത്തികേയൻ എം. എ. എന്നിവർ പ്രസംഗിച്ചു. ഗ്രന്ഥശാലാസംഘം ട്രഷറർ ശ്രീ. എൻ. കേശവപിള്ളയും ഓർഗനൈസർ ശ്രീ. ജെ. രാജഗോപാലൻ നായരും യോഗത്തിൽ സംബന്ധിച്ചിരുന്നു.

## ദേശസേവിനി ഗ്രന്ഥശാല വടശ്ശേരിക്കോണം

ആർഗനൈസർ മി. ജെ. രാജഗോപാലൻ നായരുടെ അദ്ധ്യക്ഷതയിൽ ജൂൺ 18-ാം തീയതി ഒരു പൊതുയോഗം കൂടി ശ്രീ. കെ. ആർ. കേശവൻ, ശ്രീ. രാഘവൻ വൈദ്യൻ ശ്രീ. എൻ. ശ്രീധരൻപിള്ള എന്നിവർ പ്രസംഗിച്ചു. പ്രവർത്തകർതമ്മിലുള്ള അഭിപ്രായഭിന്നതകൾ അവസാനിപ്പിച്ചു. തെങ്ങുവിളാകത്തു ശ്രീ. കെ. നാണു ഗ്രന്ഥശാലാമന്ദിരം പണികഴിപ്പിക്കുന്നതിനു രണ്ടു സെൻറ സ്ഥലം സംഭാവന ചെയ്തു.

## ആർട്ടിസ്റ്റ്‌രാജാ രവിവർമ്മഗ്രന്ഥശാല മണമ്പൂര്

ഗ്രന്ഥശാലയുടെ ആഭിമുഖ്യത്തിലുള്ള സംസ്കാരസമിതിയുടെ ഒരു യോഗം ജൂൺ

21-ാം തീയതി മി. ജെ. രാജഗോപാലൻനായരുടെ അദ്ധ്യക്ഷതയിൽ കൂടി. മെ: എൻ. രഘുനാഥൻ, എൻ. ശ്രീധരൻപിള്ള, എൻ. വാസുദേവൻശാസ്ത്രി എന്നിവർ പ്രസംഗിച്ചു.

### പത്തനാപുരം താലൂക്കഗ്രന്ഥശാലാ യൂണിയൻ

യൂണിയന്റെ ഒരു പൊതുയോഗം ഏപ്രിൽ 15-ാം തീയതി പുനലൂർ ക്ലബ്ബ്ഹാളിൽവച്ചു ശ്രീ. പി. ഗോപാലൻ ബി. ഏ. എൽ. റ്റി-യുടെ അദ്ധ്യക്ഷതയിൽ കൂടി യൂണിയൻ നിയമാവലി അംഗീകരിച്ചു. ശ്രീ. കെ. ഗോവിന്ദൻനായർ ബി. ഏ. എൽ. റ്റി-യെ പ്രസിഡൻറായും, ശ്രീ. പി. ഗോപാലൻ ബി. ഏ. എൽ. റ്റി-യെ വൈസ് പ്രസിഡൻറായും, ശ്രീ. പി. ഓ. തോമസ് വൈദ്യനെ സെക്രട്ടറിയായും 15 പേരുൾപ്പെട്ട ഒരു പ്രവർത്തകസമിതിയെ തെരഞ്ഞെടുത്തു.

### കുന്നത്തുനാട്ടു താലൂക്കാ യൂണിയൻ

#### പ്രാദേശിക കാൺഫറൻസ്

ഈ വർഷം പെരുമ്പാവൂർ വാഴക്കുളം, തിരുവാണിയൂർ എന്നീ സ്ഥലങ്ങളിൽവച്ചു യൂണിയന്റെ കാൺഫറൻസുകൾ നടത്തി.

അംഗഗ്രന്ഥശാലകൾ:— 42 അംഗഗ്രന്ഥശാലകൾ ഉണ്ടു്. ഈക്കൊല്ലം 50 ആയി വർദ്ധിപ്പിക്കുന്നതാണു്. ചൂണ്ടിക്കര, കുട്ടമശ്ശേരി, കീഴില്ലം എന്നിവിടങ്ങളിൽ സ്വന്തം കെട്ടിടത്തിന്റെ പണികൾ നടന്നുവരുന്നു. കമ്മിററി എല്ലാ വായനശാലകളും സന്ദർശിക്കുന്നുണ്ടു്.

വ്യക്തിഅംഗങ്ങൾ:— 25 രൂപാ സംഭാവന ചെയ്ത 6 ആയുഷ്ക്കാലാംഗങ്ങൾ ഉണ്ടു്.

## ഗ്രന്ഥശാലാ പ്രവത്തക രുടെ സത്വരശ്രദ്ധയ്ക്കു്

പുസ്തകം വാങ്ങുന്നതു് സംബന്ധിച്ചു് സ്കൂൾ ഇൻസ്പെക്ററന്മാർ അയച്ചിട്ടുള്ള സക്കുലർ പല ഗ്രന്ഥശാലാ പ്രവത്തകക്കും തെററിദ്ധാരണയ്ക്കിടയാക്കിയിരിക്കുന്നതായി അറിയുന്നു.

ഗ്രന്ഥശാലകൾ അവശ്യം വാങ്ങിയിരിക്കേണ്ട പുസ്തകങ്ങളുടെ ലിസ്റ്റ് സംഘം ബുക്ക് സെലക്ഷൻ കമ്മിററി തയ്യാറാക്കുന്നുണ്ടു്. അതുത്തുതന്നെ അതു നിങ്ങൾക്കു അയച്ചുതരുന്നതാണു്. അതിൽനിന്നും നിങ്ങൾക്കാവശ്യമുള്ള പുസ്തകങ്ങൾ വാങ്ങുന്നതിനു സവ്വസ്വാതന്ത്ര്യവുമുണ്ടു്.

---

## അഭിപ്രായത്തിനു വന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ്

| | | രൂ. | ണ. | സ. |
|---|---|---|---|---|
| 1. | അട്ടത്തസമരം സ്വയംവരൻ ബി. എസ്. സി. | 0 | 12 | 0 |
| 2. | ദശാപഹാരലോചനം കെ. കെ. കുഞ്ഞുണ്ണിമേനോൻ ബി. എ. മംഗളോദയം തൃശ്ശൂർ | 1 | 0 | 0 |
| 3. | പ്രൊഫസർ, മുണ്ടശ്ശേരി, ,, | 1 | 0 | 0 |
| 4. | വെറും പ്രേമം, കെ. പി. പത്മം, ,, | 2 | 0 | 0 |
| 5. | പ്രേമവേദി, ഈ. കെ. ദിവാകരൻപോററി, ,, | 0 | 12 | 0 |
| 6. | ശ്രീ. ചങ്ങമ്പുഴ, വെള്ളായണി പരമേശ്വരൻപിള്ള, രുഗ്മിണി വെള്ളായണി | 0 | 8 | 0 |
| 7. | സ്വപ്നങ്ങൾ, മുത്തൂർ കെ. രാഘവൻനായർ, നാഷണൽ പബ്ളിഷേഴ്സ് തിരുവല്ല | | | |
| 8. | നവദീപം, പണിക്കോട്ടുമഠത്തിൽ പത്മനാഭമേനോൻ, ജനതാപ്രസിദ്ധീകരണശാല മദിരാശി | 1 | 0 | 0 |
| 9. | പ്രസന്നപൗണ്ണമി, കവാൻതൊടി ശങ്കരനെഴുത്തച്ഛൻ കെ. ആർ. ബ്രദേഴ്സ് കോഴിക്കോട്ട് | 1 | 0 | 0 |
| 10. | അന്തർനാദം, ഇളമൺ പി. എൻ, നമ്പൂതിരി ബി. എ. ബി. കോം കേരളപബ്ളിഷിംഗ് കമ്പനി, പുളിക്കീഴ്, തിരുവല്ല | 0 | 12 | 0 |
| 11. | പുളകോത്സവം, സി. പി. ശ്രീദേവി ഉദയാബുക്കസ്റ്റാൾ പുനലൂർ | 1 | 0 | 0 |
| 12. | താക്കോൽക്കൂട്ടം, കെ. എ. സുകുമാരൻ ടാററാപുരം ,, | 1 | 0 | 0 |
| 13. | സ്വപ്നസഞ്ചാരി, പി. കുഞ്ഞിരാമൻനായർ, ടി. കെ. ഗോവിന്ദൻ ബ്രദേഴ്സ് നീലേശ്വരം (S. K,) | 1 | 8 | 0 |

# ഐക്യസംസ്ഥാന ഗ്രന്ഥശാലാസംഘം ഭരണസമിതി



# ഗ്രന്ഥാലോകം

മാസികയ്ക്കുള്ള ലേഖനങ്ങൾ, അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങൾ രണ്ടു (പ്രതികൾ) മണിയാർഡറുകൾ, അപേക്ഷകൾ, മററു എഴുത്തുകുത്തുകൾ മുതലായവ 'മാനേജർ ഗ്രന്ഥാലോകം ഐക്യസംസ്ഥാന ഗ്രന്ഥശാലാസംഘം തിരുവനന്തപുരം' എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

മാനേജർ,

ഏ. പി. ഉദയഭാനു ബി. ഏ. ബി. എൽ.


Printed and Published by P. N. Panikkar for the Aikya Samsthana Grandhasala Samgham at the P. K. Memorial Press, Vazhuthacaud, Trivandrum.